# ൻനമ്പ്യാർ





സാഹിത്യപഞ്ചാനനൻ

പി. കെ. നാരായണപിള്ള




# കുഞ്ചൻനമ്പ്യാർ.

---

അമ്പലപ്പുഴെ ശ്രീകൃഷ്ണസ്വാമിക്ഷേത്രത്തിൽനിന്നും മൂന്നനാലുവിളിപ്പാടു തെക്കായി "നമ്പ്യാർമഠം" എന്ന പേരുള്ള ഒരു ചെറിയ ഭവനം ഉണ്ട്. അവിടം ഇപ്പോൾ ഒരു പരദേശബ്രാഹ്മണൻെറ കൈവശമാണെന്നു തോന്നുന്നു. ഏകദേശം ഒന്നരശതവർഷത്തിനുമുമ്പ് അവിടെ വസിച്ചിരുന്ന ആൾ ഇപ്പോഴത്തെ കൈവശക്കാരിൽനിന്നും വളരെ ഭിന്നനായിരുന്നു. ഇപ്പോൾ അദ്ദേഹം യശശ്ശരീരനായി മലയാളഭാഷാസംസ്ഥാനത്തിൽ ജീവിക്കുന്നു. ഉന്മേഷവാത്തായ പ്രജ്ഞാശക്തികൊണ്ടു കേരളീയരുടെ ഭാഷയ്ക്കു വികാസവും വിശാലതയും സാഹിത്യത്തിന് അസാമാന്യസമ്പത്തുകളും സമ്പാദിച്ചുകൊടുത്തിട്ടുള്ള ഈ മഹാൻെറ വാസസ്ഥാനമായിരുന്ന പ്രസ്തുത ഭവനത്തെ, ഷേക്സ്പീയർ, വേർഡ്സ്‌വർത്ത് മുതലായ ആംഗലകവിശ്രേഷ്ഠന്മാരുടെ വാസസ്ഥലം മുതലായവയെ സാഹിത്യരസികന്മാർ ചെന്നു സന്ദർശിക്കുന്നതുപോലെ ഭാഷാഭിമാനികൾ ഇപ്പോൾ ചെന്നുകണ്ടു ബഹുമാനിക്കമാറില്ല. ഈയിടയ്ക്കു തുഞ്ചത്തെഴുത്തച്ഛൻെറ സ്മരണയെ നിലനിർത്തുന്നതിനുവേണ്ടി തിരൂർ എന്ന സ്ഥലത്തു ചെയ്തുവരുന്നതായ യത്നങ്ങൾക്കു സദൃശമായി ഒരാരംഭവും അമ്പലപ്പുഴെ കാണ്മാനില്ല. എങ്കിലും അനേകം ഓട്ടൻതുള്ളൽക്കാർ മുൻപറഞ്ഞ ഭവനത്തിൽചെന്നു

പ്രദക്ഷിണംവച്ചു തൊഴുതുപോകുന്നതു കണ്ടിട്ടുള്ളതായി ഇപ്പോഴും ജീവിച്ചിരിക്കുന്ന ആളുകൾ വളരെപ്പേർ എന്നോടു പറഞ്ഞിട്ടുണ്ട്. അഥവാ ഭാഷാകവിതയാകുന്ന നഭോമണ്ഡലത്തിൽ അതിപ്രകാശമാനമായി നിന്നു ജനങ്ങളെ ആഹ്ലാദഭരിതന്മാരാക്കിത്തീൎക്കുന്ന ഈ നക്ഷത്രത്തിനു ബാഹ്യങ്ങളായിരിക്കുന്ന ബഹുമാനപ്രകടനങ്ങൾ ഇല്ലെങ്കിൽ എന്തു ഹാനിയുള്ളു? ഈ മഹാനാകട്ടെ ഭാഷയിൽ പുതുതായൊരു സാഹിത്യസംസ്ഥാനം നിൎമ്മിച്ച് അതിന്റെ അധിപതിയായി നിന്നു ഭാഷാഭിമാനികളുടെ മാനസികസ്സാമ്രാജ്യരൂപമായ കപ്പത്തെ കൈപ്പററിവരുന്നു. ഇതിന് ഇദ്ദേഹത്തിനുള്ള അവകാശങ്ങൾ എന്തെല്ലാമെന്നു നിൎണ്ണയിക്കുന്നതിനാകുന്നു ഇതിനുപരി യതിച്ചുകൊള്ളുന്നത്. ഈ മഹാന്റെ ആദരണീയമായ നാമധേയം കുഞ്ചൻനമ്പ്യാർ എന്നാകുന്നു എന്ന് ഇപ്പോഴേക്കും നിങ്ങൾ ഗ്രഹിച്ചിരിക്കുമല്ലോ.

കവികളുടെ ജീവചരിത്രത്തെക്കുറിച്ചു പ്രകൃത്യാ ജനങ്ങൾ ജിജ്ഞാസുക്കളാകുന്നു. നമ്മോടു സരസമായി അരമണിക്കൂർ സംസാരിക്കുന്ന ഒരുവനെപ്പററി നമുക്കെന്തെല്ലാമോ ജിജ്ഞാസയുണ്ടാകുന്ന സ്ഥിതിക്കു രസാത്മകങ്ങളായ വാക്യങ്ങളെക്കൊണ്ടു വ്യാപാരം ചെയ്യുന്ന കവികളെപ്പററി ജനങ്ങൾക്കിപ്രകാരം ആകാംക്ഷ അങ്കുരിക്കുന്നതു സ്വഭാവ്യായമായിരിക്കുമല്ലോ. കുഞ്ചൻനമ്പ്യാരുടെ ജന്മദേശം കിള്ളിക്കുറിച്ചിമംഗലമാകുന്നു. കിള്ളിക്കുറിച്ചി, കിള്ളികുറിച്ചി എന്നു ഭാവിച്ച് അതിനു സംസ്കൃതത്തിൽ ശുകപുരം എന്നും ഒരു നാമധേയം കാണുന്നുണ്ട്. കിള്ളിക്കുറിച്ചിയും അതിനടുത്തുള്ള തിരുവില്വാമലയും നമ്പ്യാരുടെ ജനനകാ

ലത്തു കൊച്ചീരാജാവിൻെറ വകയായിരുന്നു; പക്ഷേ, കിള്ളിക്കുറിച്ചി പിന്നീടു ടിപ്പുവിൻെറ ആക്രമക്കൊട്ടുകാറു് ഉത്തരകേരളത്തിൽ ചുററിയടിച്ചതിനോടുകൂടിയാണെന്നു തോന്നുന്നു, ചിന്നിച്ചിതറി നയജ്ഞരായ ബ്രിട്ടീഷുകാരുടെ കൈവശത്തിൽ പെട്ടു. തിരുവില്വാമല ഇപ്പോഴും കൊച്ചീസംസ്ഥാനത്തു ചേൎന്നതാകുന്നു. കവിയുടെ ജനനം കൊല്ലം ൮൮൦-ാമാണ്ടിടയ്ക്കാകുന്നു. അദ്ദേഹത്തിൻെറ അച്ഛൻ ഒരു നമ്പ്യാരുതന്നെ. കുഞ്ചൻെറ സഹോദരനായി ദാമോദരൻ എന്നൊരു നമ്പ്യാരും അദ്ദേഹത്തിന്നു് അനന്തരവരുണ്ടായിരുന്ന സ്ഥിതിക്കു് സഹോദരിയായി ചുരുങ്ങിയപക്ഷം ഒരു നങ്ങ്യാരുമുണ്ടായിരുന്നു. അഭിജ്ഞാനശാകുന്തളം ആട്ടക്കഥയായി രചിച്ചിട്ടുള്ള രാഘവൻനമ്പ്യാർ കുഞ്ചൻനമ്പ്യാരുടെ ഒരു ഭാഗിനേയനാണെന്നു ചിലൎക്കു് അഭിപ്രായമുള്ളതായി കാണുന്നു. കുഞ്ചൻനമ്പ്യാരുടെ ബാല്യത്തിലെ കവനങ്ങൾ എന്നു വിചാരിപ്പാനിടയുള്ള കൃതികൾ നോക്കിയതിൽ അദ്ദേഹത്തിൻെറ ആദ്യവിദ്യാഭ്യാസം കാവ്യനാടകാലങ്കാരപൎയ്യന്തം ജന്മദേശത്തുതന്നെയായിരുന്നെന്നു സ്പഷ്ടമാകുന്നു. വിശിഷ്ടമായ സരസ്വതീവിലാസം ദിവ്യജനപ്രസാദംകൊണ്ടല്ലാതെ ഉണ്ടാകയില്ലെന്നു വിശ്വാസനിഷ്ഠയുള്ളവർ പതിവുപോലെ നമ്പ്യാരെപ്പററിയും കഥകൾ ഉണ്ടാക്കിയിട്ടുണ്ടു്. പുത്രികളെ വേളികഴിച്ചുകൊടുപ്പാൻ യാചിച്ചുണ്ടാക്കിയ സ്വല്പ ധനവുംകൊണ്ടു കിള്ളിക്കുറിച്ചിയിൽ ചെന്നുചേൎന്ന ഒരു സാധുബ്രാഹ്മണൻ പണക്കിഴി കുളക്കടവിൽ വച്ചിട്ടു കുളിച്ചുകൊണ്ടിരിക്കവേ, ആ വഴി കടന്നുപോയ ഒരു പശു, കിഴിയുടെ മുകളിൽതന്നെ അതു മൂടത്തു

ക്കുറെ ണ്ണും ചാണകമിട്ടെന്നും നമ്പൂരികുളിച്ചു കഴിഞ്ഞപ്പോൾ കിഴി കാണ്മായ്കയാൽ വളരെ ക്ലേശിച്ചു് അമ്പലത്തിൽ പോയിരുന്നെന്നും അനന്തരം നമ്പ്യാരുടെ മാതാവായ നങ്ങിയാർ ഗോമയം വാരുവാൻ ചെന്നപ്പോൾ കണ്ടുകിട്ടിയ കിഴി ഉടമസ്ഥനായ ബ്രാഹ്മണനു കൊണ്ടകൊടുത്തു എന്നും അതുകൊണ്ടു സന്തുഷ്ടനായ അദ്ദേഹം "പ്രസിദ്ധനായ പുത്രനുണ്ടാകട്ടെ" എന്നു നങ്ങിയാരെ അനുഗ്രഹിച്ചു എന്നുമാണു് ഒരു കഥ. ഇനിയൊരു കഥയുള്ളതു സംസ്കൃതത്തിലാകയാൽ കുറേക്കൂടി ഗൌരവഭാവമുള്ളതാണു്. "അത്ഭുതമഹാനുചരിതം" എന്നൊരു ഗ്രന്ഥത്തിൽ നമ്പ്യാരെ ഉദ്ദേശിച്ചിട്ടുള്ളതാണെന്നു പറഞ്ഞു് ഒരാൾ അമ്പലപ്പുഴെ, തലവടിയിൽനിന്നും എനിക്ക് അയച്ചുതന്നിട്ടുള്ളതാകുന്നു. "കദാചിൽ സസപ്തവാർഷികോ ഗുരുഗൃഹംപ്രതിഗച്ഛൻ മദ്ധ്യേമാർഗ്ഗം കുത്രചിദ് ഗിരിതടപ്രദേശേ ഗരളമൂർച്ഛിതേന ഗരിഷ്ഠകാളസർപ്പേണ വാമപാദദേശേ ദഷ്ടഃ സൻ ഗതചേതനഃ ഛിന്നമൂലസ്തരുരിവ പപാത. തദാ തത്ര ഏവ ചിന്തിതസന്താനലതയാ മഹിതയാ തയാ മഹാദേവതയാ ശരച്ചന്ദ്രചന്ദ്രികാനിന്ദന ജഗദാനന്ദമന്ദഹാസമരന്ദസാന്ദ്ര സുന്ദരവദനാരവിന്ദയാ കന്ദുകശുകകരാരവിന്ദയാ തത്രാഗതിരകാരിഷ്ട. തതശ്ചഅത്ഭുതസുകുമാരീ കുമാരമിവ പ്രേമാതിരേകേണ കടാക്ഷചന്ദ്രികയാ ശിശിരീകൃത്യ ഹസ്താംബുജേന ഗൃഹീത്വാ ചാലിംഗ്യ ന ജകനകകമണ്ഡലുസ്ഥേന പയസാഭിഷിച്യദിവ്യപയഃ പായയിത്വാന്തർദ്ധ്യധേതദാപ്രഭൃതി" ഇതിനു മലയാളത്തിൽ പറയുമ്പോൾ "അവനേഴുവയസ്സുള്ളപ്പോൾ ഒരിക്കൽ ഗുരുഭവനത്തിലേയ്ക്കു് പോകവേ വഴിയിൽ മലഞ്ചെരിവിൽവച്ചു

വിഷമൂർച്ഛയുള്ള ഒരു പാമ്പിനാൽ ഇടതുകാലിൽ കടിക്കപ്പെട്ടു, വേരററ മരംപോലെ വീണു എന്നും; അപ്പോൾ തന്നെ പുഞ്ചിരിപ്പൂനിലാവു പൊഴിയുന്ന മുഖപ്രസാദത്തോടുകൂടി ഭഗവതി വന്നു കൈകൊണ്ടെടുത്തു ആലിംഗനം ചെയ്തു കൈയിൽ ഇരുന്ന പൊൻകിണ്ടിയിലെ പാലുകൊണ്ടു അഭിഷേചിച്ചു ദിവ്യമായ പാലു കുടിപ്പിച്ചു മറഞ്ഞു, എന്നും അൎത്ഥമാകുന്നു. ഇപ്രകാരം ദേവിയാൽ അനുഗ്രഹിക്കപ്പെട്ട നമ്പ്യാർ ഗുരുവിൻെറ അടുക്കൽ ചെന്നപ്പോൾ "ഗുർവ്വൎത്ഥമർത്ഥിശ്രുതപാരദൃശ്വാ" എന്നു തുടങ്ങുന്ന രഘുവംശശ്ലോകത്തെ സരസമായി വ്യാഖ്യാനിച്ചു ഗുരുവിനെ കേൾപ്പിച്ചുപോലും.

നമ്പ്യാരുടെ ഗുരുനാഥനാരെന്നുള്ള വിചാരത്തിൽ ഭാഷാചരിത്രകൎത്താവിനു സ്വല്പം പിഴകൾ നേരിട്ടുന്നതായി തോന്നുന്നു.

"നന്ദികാടവിനായകൻ ഗുരുബാലരവിപരദൈവതം
നന്ദിനൽകണമെന്നുമേ തിരുകണ്ടങ്കരിപുരഭഗവതി"

എന്നു ത്രിപുരദഹനത്തിൻെറയും,

ക്ഷോണീമണ്ഡലം തന്നിലൊക്കവെ പുകൾന്നോരു
ക്ഷോണിവാനവൻ വീരൻ ദ്രോണമ്പള്ളിയാചാൎയ്യൻ
ആചാൎയ്യോത്തമൻ ബാലരവിയെന്നുപുകൾന്നോരു
ശ്രീചാരുസ്വരൂപൻെറ ചരണാംഭോരുഹംരണ്ടും"

എന്നു സഭാപ്രവേശത്തിൻെറയും,

"ദിക്കുപത്തും പുകൾന്നോരു ദ്രോണമ്പള്ളി

.............................................

കണ്ണിണകൊണ്ടൊന്നനുഗ്രഹിക്കേണമേ",

എന്നു സുന്ദോപസുന്ദോപാഖ്യാനത്തിൻെറയും ആരംഭത്തിൽ നമ്പ്യാർതന്നെ പറഞ്ഞിരിക്കെ, ഈ വിഷയത്തിൽ അധികം പരത്തീട്ടു കാൎയ്യമില്ല. ഇവിടെ "ദ്രോണമ്പള്ളി" എന്നു പറഞ്ഞിരിക്കുന്നതു് "ഓണമ്പള്ളി" എന്നു ഭവനപ്പേരുള്ള ഒരു ബ്രാഹ്മണനെയാകുന്നു. ആദ്ദേഹത്തിൻെറ ഭവനവും ഭവനക്കാരും ഇപ്പോഴും അമ്പലപ്പുഴ നെട്ടമുടിപ്രവൃത്തിയിൽ ഉണ്ടു്. ദ്രോണാചാൎയ്യവംശ്യന്മാരെന്നു പറയുന്ന ഇവരാകുന്നു കലാവിദ്യകളിലും യുദ്ധോപദേശത്തിലും മാത്തൂർപണിക്കർക്കു ഗുരുസ്ഥാനം വഹിക്കുന്നതു്. ദ്രോണമ്പള്ളിനായ്യരുടെ മൂലഭവനം ദക്ഷിണകൎണ്ണാടകജില്ലയിൽ ഉടുപ്പിത്താലൂക്കിലാകുന്നു. അവിടെനിന്നും അവർ അമ്പലപ്പുഴെ വരുവാനുണ്ടായ കാരണത്തെ കാണിക്കുന്നതായും ഒരു ഐതിഹ്യമുണ്ടു്. പണ്ടു് ആയുധാഭ്യാസത്തിനായി അമ്പലപ്പുഴ തെക്കുംകൂർ മുതലായ രാജ്യങ്ങളിൽ നിന്നു് അനേകംപേർ ഉടുപ്പിയിൽചെന്നു ദ്രോണമ്പള്ളിയുടെ അടുക്കൽ പഠിക്ക പതിവായിരുന്നു. ഈ കൂട്ടത്തിൽ ഒരിക്കൽ മാത്തൂർനിന്നു് ഒരു പണിക്കരും ഉണ്ടായിരുന്നു. പണിക്കർ ആയുധാഭ്യാസത്തേക്കാൾ പത്തുവിനെ തിറവുക, വെള്ളംകോരുക മുതലായി അന്തൎജ്ജനങ്ങൾ ആവശ്യപ്പെടുന്ന ദാസ്യവേലകൾ ശീലിച്ചുപോന്നിരുന്നു. ഇങ്ങനെയായി ശിഷ്യരെ പിരിച്ചയക്കേണ്ട കാലം വന്നപ്പോൾ ആയുധപ്രയോഗനിപുണന്മാരായ മററു ശിഷ്യരുടെ കൂട്ടത്തിൽ പണിക്കരും ഗുരുദക്ഷിണകഴിച്ചു. യാത്രവഴങ്ങി മററുള്ളവരെപ്പിരിഞ്ഞു പണിക്കർ അന്തൎജ്ജനത്തോടു യാത്ര ചോദിക്കാൻ ചെന്നപ്പോൾ അഭ്യാസമൊന്നും വശമാകാതെ

തിരിച്ചുപോകേണ്ടിവന്ന പരിഹാസ്യമായ തന്റെ സങ്കട സ്ഥിതിയെക്കുറിച്ചു കരഞ്ഞുപറകയും "കരുണാശീതളസ്വാന്ത"യായ ആ സ്ത്രീരത്നം ദ്രോണമ്പള്ളിയുടെ കുലദേവതയായ ഭഗവതിയുടെ ബിംബം ഭർത്താവറിയാതെ എടുത്തുകൊടുത്തു് "ഇതുകൊണ്ടുപോയി പ്രതിഷ്ഠിച്ചു പൂജിച്ചാൽ അതു നിനക്കു് ഐശ്വര്യമായിരിക്കു"മെന്നു് അനുഗ്രഹിക്കുകയും ചെയ്തു. പണിക്കർ പോന്നശേഷം കുലദേവതയെ അപഹരിച്ച ശിഷ്യനെത്തേടി ആചാര്യൻ തിരിച്ചു് അമ്പലപ്പുഴെ വന്നുകൂടുകയും ചെമ്പകശ്ശേരിരാജാവിന്റെ അനുനയം കൊണ്ടും പണിക്കരുടെ ആശ്രിതഭാവംകൊണ്ടും താൻ ശിഷ്യന്റെ അപരാധത്തെക്ഷമിച്ചു്, സ്വയം ബിംബപ്രതിഷ്ഠ കഴിച്ചു് അതിന്റെ പൂജയ്ക്കായി നെടുമുടിയിൽ പണിക്കർ തീർപ്പിച്ചുകൊടുത്ത ഭവനത്തിൽ പാർപ്പുതുടങ്ങുകയും ചെയ്തു. ഇങ്ങനെയാകുന്നു മാത്തൂർ ഭഗവതിയുടെ ആഗമം. ദ്രോണമ്പള്ളിക്കു നമ്പ്യാർ ഗുരുസ്ഥാനം കൊടുത്തതു തുള്ളലെന്ന കലാപ്രവർത്തകനായിട്ടാണെന്നും, അല്ലാതെ അക്ഷരവിദ്യാഭ്യാസവിഷയമായിട്ടല്ലെന്നും ചിലർ പറയുന്നതിൽ വളരെ യുക്തിയുണ്ടെന്നു തോന്നുന്നു. എന്തുകൊണ്ടെന്നാൽ നമ്പ്യാരുടെ ആദ്യത്തെ തുള്ളൽ "കല്യാണസൌഗന്ധികം" ആണെന്നുള്ള സാധാരണജനബോധം വളരെ സംഭാവ്യമാകയാൽ ആ കൃതിയിൽ 'മന്ദാരദാരുവാം' ബാലരവിയെ [അതായതു് ഉണ്ണിരവിക്കുറുപ്പിനെ]ക്കുറിച്ചു പറഞ്ഞിരിക്കുന്ന സ്ഥിതിക്കു ബ്രാഹ്മണഭക്തനായ കവി ദ്രോണമ്പള്ളി തന്റെ അക്ഷരവിദ്യാഗുരുവായിരുന്നെങ്കിൽ അദ്ദേഹത്തിനെക്കുറിച്ചു മൂകനായിരുന്നിരിക്കുമോ? ആകയാൽ ദ്രോണമ്പള്ളിയെ ത

ന്റെ ഗുരുവായ് നമ്പ്യാർ വരിച്ചതു തുള്ളലിനു പ്രസിദ്ധിവന്നശേഷം അതൊരു കലാവിദ്യയെന്നു വിചാരിച്ചാണെന്നു തോന്നുന്നു. നമ്പ്യാൎക്ക് സംസ്കൃതത്തിൽ വ്യാകരണപൎയ്യന്തം പാണ്ഡിത്യമുണ്ടായിരുന്ന സ്ഥിതിക്ക് അദ്ദേഹം ഈ വകയൊക്കെയും അഭ്യസിച്ചതു് ഉണ്ണിരവിക്കുറുപ്പിന്റെ പക്കൽനിന്നാണെന്നു വന്നുകൂടുന്നു. ഈ കുറുപ്പ് തകഴിയിൽ കണ്ടങ്കരിമുറിയിൽ നന്ദികാട്ടുവീട്ടിലെ ഒരാളായിരുന്നു. വീടും വീട്ടുകാരും ഇപ്പോഴും ഉണ്ട്. അക്കാലത്തു വ്യാകരണാദി വിഷയങ്ങളിൽ പാണ്ഡിത്യമുള്ള നായന്മാർ അമ്പലപ്പുഴെ ഉണ്ടായിരുന്നോ എന്നു തൎക്കിക്കുന്നവരോടു സമാധാനമായി പണ്ടു നായന്മാരുടെ കൂട്ടത്തിൽ അനേകവിദ്വാന്മാർ അവിടെ ഉണ്ടായിരുന്നെന്നും ഇപ്പോഴും അനേകം തറവാട്ടുകളിലെ ഗ്രന്ഥപ്പുര പരിശോധിച്ചാൽ വ്യാകരണം, വേദാന്തം, ജ്യോതിഷം, തന്ത്രം, മന്ത്രം, മുതലായ വിഷയങ്ങളെ പ്രതിപാദിക്കുന്ന അനേകം പ്രൌഢഗ്രന്ഥങ്ങൾ കാണ്മാനുണ്ടെന്നും മഹാജനങ്ങളുടെ ഉദാരമായ കടാക്ഷമുണ്ടാകുന്നപക്ഷം ഇപ്പോൾ അപ്രസിദ്ധങ്ങളായ അനേകകാൎയ്യങ്ങളെ പ്രകാശിപ്പിക്കുവാൻ ഞാൻതന്നെ ശക്തനായിത്തീരുമെന്നും മാത്രം തൽക്കാലം പറഞ്ഞുകൊള്ളുന്നു. എന്നാൽ അമ്പലപ്പുഴെ വരുന്നതിനുമുമ്പു സ്വദേശത്തുവച്ച നമ്പ്യാരെ അക്ഷരാഭ്യാസം ചെയ്യിച്ചതാരെന്നുള്ളതു ഇനിയും അന്ധകാരമായിരിക്കുന്നു. വിദ്യാഭ്യാസശേഷം നമ്പ്യാർ വടക്കോട്ടു കുറേദേശസഞ്ചാരം ചെയ്തിട്ടുള്ളതായി കാണുന്നു. പക്ഷെ, ഇക്കാലത്തായിരിക്കാം ഒരിക്കൽ കോലത്തുനാട്ടിൽ ചെന്നു പട്ടിണികിടക്കാനിടയായ കവി,

കോലഭൂപസ്യനഗരേ വാസരാഹരിവാസരാഃ
മശകൈകമ്മക്കണൈശ്ചാപിരാത്രയഃ ശിവരാത്രയഃ

എന്ന പ്രസിദ്ധശ്ലോകംകൊണ്ടു കോലത്തുനാട്ടുരാജാവിനെ ആരാധിച്ചു ഭിത്തിയിൽ എഴുതിവച്ചതു്. ഇതിനുശേഷം അദ്ദേഹം ഗുരുവായൂർ, വടക്കാഞ്ചേരി മുതലായ സ്ഥലങ്ങളിൽ പോയി പരിചയപ്പെട്ടിട്ടുള്ളതായി വിചാരിക്കേണ്ടിയിരിക്കുന്നു. രുഗ്മിണീസ്വയംവരാരംഭത്തിൽ "ഇന്ദുകാനനസ്ഥലേ വിളങ്ങിടുന്നൊരംബികേ" (ഇന്ദുകാന്തരസ്ഥലേ എന്നതു അച്ചടിപ്രമാദം) എന്നു കാണുന്നതു വടക്കാഞ്ചേരിക്കു സമീപമുള്ള തിങ്കൾക്കാട്ട് എന്ന സ്ഥലത്തെ ഉദ്ദേശിച്ചാണെന്നു് ഇപ്പോൾ തിരുവനന്തപുരം രാജകീയകാളേജിൽ മലയാളപണ്ഡിതരായ മിസ്റ്റർ കൃഷ്ണപ്പിഷാരടി പറയുന്നു. 'തിങ്കൾക്കാടിനു്' ഇപ്പോൾ 'ഇങ്കക്കാട്ട്' എന്നു ബഹുക്കളുടെ സംസാരത്തിൽ രൂപഭേദം വന്നുപോയിപോലും.

"ഹരിണാങ്കാടക ചരണീശോഭിത
ഭരണായാംഭ വിഹരിണാസദൃശൻ" എന്നു നളചരിതാരംഭത്തിൽ അച്ചടിച്ചുകാണുന്നതു് "ഹരിണാങ്കാടവി ചരണി" എന്നു തിരുത്തേണ്ടതായി തോന്നുന്നു. അങ്ങനെയാണെങ്കിൽ "ഇന്ദുകാനനത്തെപ്പററി" നളചരിതത്തിലും നമ്പ്യാർ ഭക്തിയെ വ്യക്തീകരിച്ചതായി വിചാരിക്കാവുന്നതാകുന്നു. പ്രസ്തുത തിങ്കൾക്കാട്ടു് ഒരു ഇല്ലത്തു് നമ്പ്യാർ കുറേക്കാലം പാർത്തിരുന്നതായും അവിടുത്തെ അന്തർജ്ജനങ്ങളുടെ ആവശ്യം പ്രമാണിച്ചു കൈകൊട്ടിക്കളിക്കു ചേരുന്ന രുഗ്മിണീസ്വയംവരം പത്തുവൃത്തം അവിടെവച്ചു് ഉണ്ടാക്കിയതായും കൂടി മിസ്റ്റർ പിഷാരടി പറയുന്നു.

അനന്തരം നാം നമ്പ്യാരെ കാണുന്നതു് അദ്ദേഹത്തിന്റെ അച്ഛൻ നമ്പ്യാരുമായി കിടങ്ങൂർ താമസിക്കുന്നതായിട്ടാകുന്നു. അവിടെ അച്ഛൻനമ്പ്യാക്കു ക്ഷേത്രത്തിൽ എന്തോ ചില ജോലിയുണ്ടായിരുന്നു. കിടങ്ങൂർ താമസിച്ചിരുന്നപ്പോഠ നമ്പ്യാർ കുമാരനെല്ലൂർ കുടമാളൂർ മുതലായ ദേശങ്ങളിൽകൂടി പോകയും അവിടെ തെക്കേടത്തു ഭട്ടതിരി ചെമ്പകശ്ശേരിരാജാവു മുതൽപേരുടെ പരിചയം സമ്പാദിക്കയും ചെയ്തിരുന്നതായി തോന്നുന്നു. രുഗ്മിണീസ്വയംവരം തുള്ളലിൽ കുടമാളൂർ വേട്ടയ്ക്കൊരുമകനെപ്പററി പ്രസ്താവിച്ചുകാണുന്നുണ്ടു്. ഇങ്ങനെ താമസിച്ചിരുന്നപ്പോഠ കുമാരപുരേശ്വരിസ്തോത്രം എന്നൊരു കീർത്തനം അര പാദമായി നമ്പ്യാരുണ്ടാക്കിയതായി കാണുന്നു. മാതൃകയ്ക്കു് ഒരു ഭാഗം താഴെ ചേർത്തുകൊള്ളുന്നു.

ശ്രീകുമാരാലയം തന്നിൽ വിളങ്ങുന്ന

....................................

പിന്നെയോയിജ്ജനമോർത്തുകണ്ടാൽ.

നമ്പ്യാർ അമ്പലപ്പുഴെ വന്നുചേർന്നതു കിടങ്ങൂരിൽനിന്നാകുന്നു ഇപ്പോഠ അവിടെയുള്ള ഗ്രാമവൃദ്ധന്മാരുടെ അറിവു്. ഇതു വാസ്തവമായിരിപ്പാൻ വളരെ ഇടയുണ്ടു്. ഇങ്ങനെ വന്നുചേർന്നു കിടങ്ങൂർ താമസിച്ചിരുന്നപ്പോഠ ചെമ്പകശ്ശേരിരാജാവു തെക്കേടത്തുഭട്ടതിരി മുതൽപേരുമായി താൻ സമ്പാദിച്ചിരുന്ന പരിചയം വഴിയോ അഥവാ ഇപ്പോഴും കോട്ടയം മുതലായ ദിക്കുകളിൽനിന്നും കൂത്തിനായിട്ടു് അമ്പലപ്പുഴെ വരുന്ന പതിവുള്ള സ്ഥിതിക്കു കിടങ്ങൂർനിന്നോ മററൊ കൂത്തിനുപോയ വല്ല

ചാക്യാക്കും സഹായമായിട്ടോ ആയിരിക്കണം. ചാക്യാരും നമ്പ്യാരും തമ്മിൽ വൈരം അംകുരിച്ച പ്രസിദ്ധമായ ആക്രുത്തിന്നു നമ്പ്യാർ മിഴാവു കൊട്ടുവാനിടയായതു പതിവായി മിഴാവു കൊട്ടിവന്നിരുന്ന നമ്പ്യാക്കു് ആശൌചം നേരിട്ടതുകൊണ്ടായിരുന്നെന്നു പറയുന്നവരും ഇല്ലെന്നില്ല. പക്ഷെ, ൯൧൫-ാമാണ്ടിടയ്ക്കു കോട്ടയം വടക്കുംക്രൂർ മുതലായ രാജ്യങ്ങൾ മാത്താണ്ഡവമ്മമഹാരാജാവു് ആക്രമിച്ചതോടുകൂടി കിടങ്ങൂർ മുതലായ ദിക്കിലെ വാസം അസുഖമായിട്ടു നമ്പ്യാർ അമ്പലപ്പുഴയ്ക്കു പോയതായിരിക്കുമോ? അമ്പലപ്പുഴെ വന്നതിൽ ആദ്യം നന്ദികാട്ടു് കുറുപ്പിനേയും പിന്നീടു ചെമ്പകശ്ശേരിരാജാവു് മാത്തൂർപ്പണിക്കർ ഇവരേയുമാശ്രയിച്ചു നമ്പ്യാർ പാത്തിരുന്നു. കല്യാണസൌഗന്ധികത്തിൽ നന്ദിക്കാട്ടു കുറുപ്പു് നമ്പ്യാരുടെ കല്പകവൃക്ഷമായി കല്പിക്കപ്പെട്ടിരിക്കുന്നു. ഇതു കൂടാതെ തകഴിയിലും അദ്ദേഹം കുറേനാൾ പാത്തിരുന്നതായി തെളിവുണ്ടു്. അമ്പലപ്പുഴെ താമസിച്ചിരുന്നപ്പോൾ അദ്ദേഹം പ്രവത്തിച്ചിട്ടുള്ളതായും പറഞ്ഞിട്ടുള്ളതായും അനേകം ഫലിതങ്ങൾ കേട്ടുകേൾവിയുള്ള ആളുകൾ ഇപ്പോഴും പറയാറുണ്ടു്. ജിജ്ഞാസുക്കളുടെ കൌതുകനിവൃത്തിക്കുവേണ്ടി അവയിൽ ഒന്നു് ഇവിടെ പ്രസ്താവിക്കാം. ചെമ്പകശ്ശേരിരാജാവിന്റെ ഗുരുവായി കൈപ്പിഴ എന്നൊരു നമ്പൂരിയുണ്ടായിരുന്നു. രാജാവിനു കാഴ്ച വരുന്ന പദാർത്ഥങ്ങളെല്ലാം ഇദ്ദേഹം എടുത്തുകൊണ്ടുപോവുക പതിവായിരുന്നതുകൊണ്ടു് അനുഭവങ്ങൾക്കു കുറവു നേരിട്ട രാജപരിചാരകന്മാരുടെ അപേക്ഷാനുസരണം നമ്പ്യാർ കൈപ്പിഴയെ രാജാവിൽ

നിന്നു ഒന്നകററുവാൻ ഉദ്യോഗിച്ചു. ഒരുദിവസം രാജാവും അദ്ദേഹത്തിൻെറ നിഴലെന്നപോലെ സർവ്വദാ സഹവാസം ചെയ്തുകൊണ്ടിരുന്ന കൈപ്പിഴയും കൂടി ഒരുമിച്ചിരുന്നപ്പോഠം സമർത്ഥനായ നമ്പ്യാർ എന്തോ പാത്രവും എടുത്തുകൊണ്ട് രാജാവിൻെറ മുമ്പിൽകൂടി കടന്നുപോകയും മനഃപൂർവ്വമായി പാത്രം താഴെ ഇടുകയും ചെയ്തപ്പോഠം ശബ്ദംകേട്ടു. അതെന്താണെന്നു രാജാവുചോദിക്കയും 'കൈപ്പിഴ വന്നതുകൊണ്ടുള്ള ഗ്രഹപ്പിഴയാണെ'ന്നു നമ്പ്യാർ ഉത്തരം പറകയും ചെയ്തപോൽ. ഇംഗിതജ്ഞനായ രാജാവിനും അദ്ദേഹത്തിൻെറ ബുദ്ധിമാനായ ഗുരുവിനും, നമ്പ്യാരുടെ അന്തർഗതം മനസ്സിലാകയും അതിനുശേഷം കൈപ്പിഴ നമ്പൂരിയുടെ ലോഭചാപല്യങ്ങഠംക്കു വളരെ ശമനമുണ്ടാകയും ചെയ്തുവത്രെ. ചെമ്പകശ്ശേരിരാജാവിനു അമ്പലപ്പുഴെ പന്ത്രണ്ടു പ്രവൃത്തികളിലും കൊട്ടാരങ്ങളും മഠങ്ങളും ഉണ്ടായിരുന്നതുകൊണ്ട് രാജാവിൻെറ എഴുന്നള്ളത്തോടുകൂടി സഞ്ചരിച്ചിരുന്ന നമ്പ്യാക്കു അതു സ്ഥലങ്ങളിൽ ഒക്കെയും താമസിക്കാൻ ഇടയുണ്ടായിരുന്നു. സത്യാസ്വയംവരത്തിലും കുംഭകൎണ്ണവധത്തിലും, ത്രിപുരദഹനത്തിലും കളർകോട്ടുഭഗവാനെ സ്തുതിച്ചുകാണുന്നുണ്ടു. തകഴിയിൽ ശാസ്താവിനേയും മാത്തൂർഭഗവതിയേയും മിക്ക തുള്ളക്കഥകളിലും നമ്പ്യാർ സവിശേഷം വൎണ്ണിക്കുന്നു. പുറക്കാട്ടുള്ള വാസംകൊണ്ടു പറങ്കികളുടെയും ചെട്ടികളുടെയും മററും പരിചയവും നമ്പ്യാക്കു സിദ്ധിച്ചിരുന്നു. എങ്കിലും കവിയുടെ മുഖ്യതാമസം അമ്പലപ്പുഴെയും തകഴിയിലും നെടുമുടിയിലും ആയിരുന്നു.

ചെമ്പകശ്ശേരിരാജ്യം ൯൩൩-ാമാണ്ട് തിരുവിതാംകോട്ടേക്ക് അടങ്ങിയതോടുകൂടി മാത്തൂർപ്പണിക്കർ മുഖാന്തിരം തിരുവനന്തപുരത്തുവന്നു വിക്രമശാലിയായിരുന്ന മാർത്താണ്ഡവർമ്മമഹാരാജാവിൻെറ ആശ്രിതസ്ഥാനത്തെ അനേക പണ്ഡിതന്മാരുടെ കൂട്ടത്തിൽ നമ്പ്യാരും സ്വീകരിച്ചു. തിരുവനന്തപുരത്തുവച്ചും നമ്പ്യാർ അനേക ഫലിതങ്ങൾ പ്രവർത്തിച്ചിട്ടുള്ളതായി കേൾവിയുണ്ട്. 'കാതിലോല' 'നല്ലതാളി' 'നമ്പിയാരെ'ന്നുത്തരം പറഞ്ഞതു 'കരി കലക്കിയ കുളത്തിൽ കളിച്ചതു' ഇത്യാദി കഥകൾ ഇന്നും പ്രസിദ്ധങ്ങളാണല്ലോ. ഈ കൂട്ടത്തിൽ അധികം പ്രസിദ്ധമല്ലാത്ത ഒരു കഥകൂടിപ്പറയാം. ഒരിക്കൽ ശ്രീപത്മനാഭക്ഷേത്രത്തിൽ പുതുതായി ഒരു കമ്പവിളക്കു പണിതുതീർന്നപ്പോൾ അതു കാണുന്നതിലേക്കായി മഹാരാജാവു് എഴുന്നള്ളി. അവിടുത്തെ ആശ്രയിച്ചുതാമസിച്ചിരുന്ന കവികളും എഴുന്നള്ളത്തോടുകൂടിയുണ്ടായിരുന്നു. വിളക്കിൻെറ പണികണ്ടു മഹാരാജാവു സന്തോഷിച്ചതിൻെറശേഷം കൂടെ ഉണ്ടായിരുന്ന കവികൾ ഓരോരുത്തരും അതിനെ വർണ്ണിച്ചു ശ്ലോകങ്ങളുണ്ടാക്കുവാൻ കല്പിച്ചു. ശബ്ദാലംകാരവും അർത്ഥാലംകാരവും തിക്കിച്ചെലുത്തി, മററുള്ളവർ എല്ലാം പദ്യങ്ങൾ രചിച്ച ശേഷം നമ്പ്യാർ 'ദീപസ്തംഭം മഹാശ്ചര്യം നമുക്കുംകിട്ടണം പണം, ഇത്യർത്ഥ ഏഷാം ശ്ലോകാനാം അല്ലാതൊന്നും നവിദ്യതേ' എന്ന ചെറിയ ശ്ലോകംകൊണ്ടു മററു ശ്ലോകങ്ങളുടെ അലംകാരാഡംബരത്തേയും അവ ഉണ്ടാക്കിയവരുടെ അത്യാഗ്രഹത്തേയും ഏകകാലത്തിൽ അപഹസിച്ചു.

'അരുതുപൊരുതുകൊൾവാൻ കൊട്ടണത്തോടെനിക്കു'

എന്നു കവി സങ്കടംപറഞ്ഞതുകൊണ്ട് അദ്ദേഹത്തിനു മഹാരാജാവു പക്കത്തു് ഉണ്ടാക്കിയതായി കാണുന്നു. ൯൩൩-ൽ ആശ്രിതവത്സലനായ മഹാരാജാവു നാടുനീങ്ങിയതിൻെറശേഷവും നമ്പ്യാർ തിരുവനന്തപുരത്തുതന്നെ താമസിച്ച് അയ്യപ്പൻമാത്താണ്ഡപ്പിള്ള ദളവാ, കാത്തിക തിരുനാൾ രാമവമ്മമഹാരാജാവു് മുതൽപേരെ കുറേക്കാലത്തേക്കുകൂടി ആശ്രയിച്ചുപോന്നു. തിരുവനന്തപുരത്തു താമസിച്ചുകൊണ്ടിരുന്നപ്പോഴും ഇടയ്ക്കിടയ്ക്കു് മാത്തൂർപ്പോയി താമസിക്കാറുണ്ടായിരുന്നു. മഹാരാജാവിൻെറ എഴുന്നള്ളത്തോടൊരുമിച്ചു നമ്പ്യാർ, ശുചീന്ദ്രം കന്യാകുമാരി മുതലായ ദേശങ്ങളിൽ പോയിരുന്നു. ഏകദേശം ൯൪൦-ാമാണ്ടുകഴിഞ്ഞു രാമവമ്മമഹാരാജാവിനോടു് അനുവാദവും വാങ്ങി അമ്പലപ്പുഴെ പോയി സ്ഥിരമായി താമസംതുടങ്ങുകയും മൂന്നനാലുകൊല്ലത്തിനുള്ളിൽ മരിക്കുകയും ചെയ്തതായി തോന്നുന്നു. അയ്യപ്പൻമാത്താണ്ഡപ്പിള്ളയ്ക്കു മുമ്പും പിമ്പും ദളവകളായിരുന്ന രാമയ്യൻേറയും സുബ്ബയ്യൻേറയും കാലത്തു നമ്പ്യാക്കു സിദ്ധിച്ചുവന്നിരുന്ന പ്രോത്സാഹനം വളരെ വലുതായിരുന്നിരിക്കാനിടയില്ല. പോരെങ്കിൽ കാത്തികതിരുനാൾ രാമവർമ്മമഹാരാജാവു കഥകളിയിൽ പക്ഷപാതിയായിരുന്നതുകൊണ്ടു തുള്ളക്കഥക്കാരനായ നമ്പ്യാക്കു സാമാന്യമായ നിരസംകൂടി തോന്നിയിരിക്കാം. മരിക്കുമ്പോൾ നമ്പ്യാക്കു വാദ്ധക്യമായിരുന്നതുകൊണ്ടു് ഏകദേശം ൬൦—൬൫-വയസ്സുണ്ടായിരുന്നിരിക്കണം. നമ്പ്യാർ മരിച്ചതു ഒരു പേപ്പട്ടികടിച്ചാണെന്നാണ് ജനവിശ്വാസം. പേപ്പട്ടി കടിച്ചതിൻെറശേഷം ചികിത്സയ്ക്കായി നമ്പ്യാർ മാത്തൂർപോ

യി താമസിച്ചു ചികിത്സകൾ ചെയ്തുവന്നിരുന്നു. പേപ്പട്ടിയുടെ റിഷം പൂർണ്ണമായി ശമിക്കുന്നതിനു വിധിച്ചിട്ടുള്ള മൂന്നുമാസം കഴിയുന്നതിനുമുമ്പായി സദ്യപ്രിയനായ കവി നെട്ടുമുടിയിൽനിന്ന് അമ്പലപ്പുഴെ തിരുമുല്പാടിന്റെ കോവിലകത്തുണ്ടായിരുന്ന ഒരു മാസമടിയന്തിരത്തിനു പോയിരുന്നു എന്നും സദ്യ ഉണ്ടതുകൊണ്ടുണ്ടായ അപഥ്യം ഹേതുവായിട്ടു സുഖക്കേടു വീണ്ടും കടുക്കുകയും അതു മരണമായി പരിണമിക്കയും ചെയ്തു എന്നും വിശ്വസിക്കത്തക്കവണ്ണം പറഞ്ഞുകേൾവിയുണ്ട്. ഇതാകുന്നു പ്രസ്തുത കവിയുടെ ജീവചരിത്രസംക്ഷേപം. നമ്പ്യാരുടെ ശിഷ്യന്മാരായി അനേകം ഓട്ടൻതുള്ളൽക്കാർ ഉണ്ടായിരുന്നു. ഇവരിൽ പ്രധാനൻ ഉമ്പുക്കാട്ട് അച്ഛോമ്മച്ചാർ എന്നൊരുവനായിരുന്നു. നമ്പ്യാർക്ക് അമ്പലപ്പുഴക്ഷേത്രത്തിൽനിന്ന് ഇരുനാഴി പായസവും രണ്ടപ്പവും താലൂക്കിൽനിന്നു മാസം ഒന്നുക്ക് പതിനഞ്ചുപണം ആട്ടത്തുണം മഹാരാജാവുതിരുമനസ്സുകൊണ്ടു അനുവദിച്ചിരുന്നു. എന്നാൽ ൯൭൭-ാമാണ്ട് ചൊക്കട്ടാമണ്ഡപത്തിലിരുന്നു മഹാരാജാവും തെക്കേടത്തുഭട്ടതിരിയും മേലെഴുത്തുപിള്ളയും ഋഷിനമ്പൂതിരിപ്പാടുംകൂടി വ്യവസ്ഥയാക്കിയ പായസപ്പകർച്ച്ക്കണക്കിൽ നമ്പ്യാരുടെ ഇനം കാണാതിരിക്കകൊണ്ട് അപ്പോഴേക്കും നമ്പ്യാർ മരിച്ചിരിക്കുന്നതായി വിചാരിക്കാമെന്നു തോന്നുന്നു. പക്ഷെ "കുഞ്ചൻനമ്പ്യാരുടെ കാലം" എന്ന പ്രസംഗത്തിൽ നമ്പ്യാരുടെ ചരമഗതി കൊല്ലവഷം ൯൭൫-മിഥുനമാസത്തിലാണെന്നു മിസ്റ്റർ ഡി. ഡി. ഡേവിഡ് വാദിക്കയും അതിന്നാധാരമായി

"കൊല്ലം തൊള്ളായിരത്തെട്ടിരുപത്തുമിരുപ-
　　　ത്താറുമേവഞ്ചപത്തും
ചെന്നിട്ടുന്നോരുകാലം മിഥുനമുപഗതേ
　　　ഭാസ്കരേ ധന്യധന്യഃ
കൃഷ്ണേപക്ഷേ ചതുൎത്ഥി ചതയയുതദിനേ
　　　മാതുലഃ കൃഷ്ണനാമാ
വിഷ്ണോസ്സായുജ്യമാപ്തോ വിഹിതഹരിനമ-
　　　സ്യാദികോ ദോഷഹീനം.

എന്നൊരു ശ്ലോകം ഉദ്ധരിക്കയും ചെയ്തിരിക്കുന്നു. മിസ്റ്റർ ഡേവിഡ് പറയുന്നതുപോലെ പ്രസ്തുതപദ്യം നമ്പ്യാരുടെ ഭവനത്തിൽ ഇപ്പോഴുമുള്ള ഒരു ഗ്രന്ഥത്തിൽ എഴുതിയിട്ടിട്ടുള്ളതാണെന്ന് എൻെറ അന്വേഷണത്തിലും അറിയുന്നു. പക്ഷേ, ഇതിൽപറയുന്ന "കൃഷ്ണനാമാ" കുഞ്ചൻനമ്പ്യാരാണോ എന്നു തീൎക്കേണ്ടിയിരിക്കുന്നു. കുഞ്ചൻനമ്പ്യാരുടെ സാക്ഷാൽ നാമധേയം രാമൻ എന്നായിരുന്നെന്നു അൎത്ഥമാകത്തക്കവണ്ണം മിസ്റ്റർ എസ്സ്. ടി. റെഡ്ഡ്യാരുടെ തുള്ളക്കഥാസമുച്ചയത്തിൻെറ രണ്ടാംപതിപ്പിനുള്ള മുഖവുരയിൽ മി. നാണുപിള്ളആശാൻ കിള്ളിക്കുറിച്ചിമംഗലത്തു ക്ഷേത്രത്തിലെ ബലിക്കല്ലു കുഞ്ചൻനമ്പ്യാർ പണിയിച്ചതാണെന്നു കാണിപ്പാൻ

"ശ്രീബലിപ്രസ്തരശ്ശംഭോഃ ശ്രീശുകാലയവാസിനഃ
രാമേണപാണിവാദേന കാരിതോഭ്രതയേധ്രുവം

എന്നൊരു ശ്ലോകമുള്ളതായി പറയുന്നു. ഇതു ശരിയാണെങ്കിൽ നമ്പ്യാരുടെ പേരു രാമൻ എന്നായിരുന്നതായി വിചാരിക്കണം. മിസ്റ്റർ ഡേവിഡിൻേറയോ, മിസ്റ്റർ

ആശാൻേറയോ, ശരിയായ അഭിപ്രായം എന്നു ഖണ്ഡിച്ചു പറയാൻ സാമഗ്രികൾ കൈവശമില്ല. ൯൪൫-ൽ ആണു നമ്പ്യാർ മരിച്ചതെങ്കിൽ ൯൪൪-ലെ പായസക്കണക്കിൽ നമ്പ്യാരുടെ ഇനം കാണാതിരിക്കുന്നതിനുള്ള കാരണവും വ്യക്തമാകുന്നില്ല. അനന്തരം കുഞ്ചൻനമ്പ്യാരുടെ അനന്തിരവനായ കൃഷ്ണൻനമ്പ്യാരെന്നൊരാൾ വന്ന് അമ്പലപ്പുഴ താമസിച്ചിരുന്നതായും ഈ അനുഭവങ്ങൾ പററിയിരുന്നതായും ൧൦൧൬-൧൦൧൯-ഈയാണ്ടുകളിലെ ദേവസ്വം കണക്കുകൊണ്ടു തെളിയുന്നുണ്ട്. ഒടുവിൽ പറഞ്ഞ കൊല്ലത്തിൽ ടി നമ്പ്യാർ മരിച്ചു വസ്തുക്കളും പാത്രങ്ങളും മററും അന്യംനിൽപ്പായി. മുതൽക്കൂട്ടുവാനാരംഭിച്ചപ്പോൾ കിള്ളിക്കുറിച്ചിയിൽ നിന്നു പാർവ്വതിനങ്ങിയാർ എന്നൊരു സ്ത്രീ വന്ന് അവകാശം ബോധിപ്പിച്ചു വടിപ്പിക്കയും ൧൦൨൮-ൽ അവരുടെ മരണശേഷം മുൻപറഞ്ഞ പതിവുകൾ അതേ കുടുംബത്തിൽ രാമൻനമ്പ്യാർ എന്നൊരാളിന്റെ പേരിൽ ഗ്രന്ഥമുണ്ടു പതിച്ചു കൊടുക്കയും ചെയ്തു.

നമ്പ്യാരുടെ കൃതികൾ എന്തെല്ലാമെന്നാണു് ഇനി നമുക്കിവിടെ നോക്കുവാനുള്ളതു്. (1) രുഗ്മിണീസ്വയംവരം പത്തുവൃത്തം, (2) ഭഗവദ്ദൂതു് പതിന്നാലുവൃത്തം, (3) ഭാഗവതം, ഇരുപത്തിനാലുവൃത്തം, (4) ശീലാവതി, നാലുവൃത്തം, ഇവയും (5) നളചരിതം കിളിപ്പാട്ടു, (6) ചാണക്യസൂത്രം കിളിപ്പാട്ടു് ഇവയും നമ്പ്യാരുടെ യൌവനത്തിലെ കവനങ്ങൾ ആകുന്നു. (7) കുമാരപുരേശസ്തോത്രത്തിന്റെ കഥ മുമ്പുതന്നെ പറഞ്ഞുവല്ലോ. തുള്ളക്കഥകളായി ൪൦-എണ്ണം ഉള്ളവയിൽ ഒട്ടുവളരെ അമ്പലപ്പുഴ

വച്ചുണ്ടാക്കപ്പെട്ടിട്ടുള്ളവയാണ്. ഈ കൂട്ടത്തിൽ കല്യാണ
സൌഗന്ധികം, കിരാതം, ബാല്യുൽഭവം, ഗണപതിപ്രാ
തൽ, പുളിന്ദിമോക്ഷം, ഗജേന്ദ്രമോക്ഷം, ത്രിപുരദഹനം, അ
ഹല്യാമോക്ഷം, ഹിഡിംബവധം, രാമാനുകരണം, നളചരി
തം, പാത്രചരിതം, ഐരാവതപൂജ, കാൎത്തവീര്യവിജയം,
ശീലാവതീചരിതം, സത്യാസ്വയംബരം, രുഗ്മിണിസ്വയം
ബരം, ലങ്കാമർദ്ദനം, പ്രഹ്ലാദചരിതം, സുന്ദോപസുന്ദോ
പാഖ്യാനം, ഘോഷയാത്ര, രാവണോത്ഭവംമുതലായവ ഉൾ
പ്പെടുന്നതാകയാൽ ഇവയുടെ നിൎമ്മിതികാലം ഏകദേശം
൯൧൦-നും ൯൨൫-നും മദ്ധ്യേയായിരിക്കണം. കീചകവധം
പറയൻതുള്ളലിൽ കിള്ളിക്കുറിച്ചിമഹാദേവനെയും അമ്പല
പ്പുഴെ കൃഷ്ണനെയും തകഴിയിൽ ശാസ്താവിനേയും സ്തുതിച്ചുകാ
ണുന്നതല്ലാതെ തിരുവിതാംകൂർ മഹാരാജാവിനെയോ തെ
ക്കൻക്ഷേത്രങ്ങളേയോ പരാമൎശിച്ചിട്ടില്ലാത്തസ്ഥിതിക്ക് ഈ
കൃതിയും ൯൨൫-നുമുമ്പു വിരചിതമായിരിക്കണം. സഭാപ്ര
വേശം, കൃഷ്ണലീല, കാളിയമർദ്ദനം, നളകൂബരമോക്ഷം, ധ്രു
വചരിതം, പൌണ്ഡ്റകവധം, ഹരിണീസ്വയംബരം, പ
ഞ്ചേന്ദ്രോപാഖ്യാനം, കുംഭകൎണ്ണവധം, പഞ്ചതന്ത്രം മുതലാ
യവ മാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ രാജ്യഭാരകാല
ത്തു രചിതങ്ങളാണ്. കൃഷ്ണലീല, കാളിയമർദ്ദനം, നളകൂ
ബരമോക്ഷം ഇവ തുടൎന്നെഴുതപ്പെട്ടിട്ടുള്ളവയാകുന്നു. കാളി
യമർദ്ദനം പടനായർകളങ്ങരവച്ചുണ്ടാക്കീട്ടുള്ളതാണ്. ഇതു
അയ്യപ്പൻ മാൎത്താണ്ഡൻപിള്ള അവർകളുടെ ആവശ്യപ്ര
കാരം രചിക്കപ്പെട്ടിട്ടുള്ളതാണെന്നു കാണുന്നതുകൊണ്ടും പ
ടനായർകുളങ്ങരെ നടക്കാവുണ്ടാക്കിച്ചതു ട ദളവാകൂടി ചെ

നനിന്നായിരുന്നതുകൊണ്ടും കൃഷ്ണലീല എഴുതിയപ്പോൾ മാർത്താണ്ഡവർമ്മമഹാരാജാവു് ജീവിച്ചിരുന്നുവെന്നു അതിൽനിന്നു സ്പഷ്ടമായി ഗ്രഹിക്കാവുന്നതിനാലും കൃഷ്ണലീല മുതലായിട്ടുള്ള കവിതകൾ ൯൨൫-നും ൯൩൩-നും മദ്ധ്യേ ഉണ്ടാക്കീട്ടുള്ള വയാകുന്നു. കൃഷ്ണലീല ൯൨൫-ാമാണ്ടിൽ തിരുവവതാരംചെയ്ത അശ്വതിതിരുനാൾ തിരുമനസ്സിലെ ബാലലീലകളെക്കൂടി ഉദ്ദേശിച്ചു രചിക്കപ്പെട്ടിട്ടുള്ളതായിരിക്കുമോ? ഹരിണീസ്വയംബരവും ഹനുമദുല്പത്തിയും പടനായർകുളങ്ങരെവെച്ചു് ഉണ്ടാക്കിയിട്ടുള്ളവയാണ്. സഭാപ്രവേശാരംഭത്തിൽ "വിക്രമാതിശയങ്ങൾകൊണ്ടരിനൃപതിരാജ്യമശേഷമേ ആക്രമിച്ചുടനാകവേപരിപാലനേനമഹോത്സവം ശക്രലോകസമാനമാക്കി വരുത്തിനാണരുളീടിനാൻ അക്കുല്യഭുജപ്രതാപനശേഷഭൂണനിധിപാതുമാം" എന്നു പറഞ്ഞുകാണുന്നതുകൊണ്ടു് ഏകദേശം ൯൨൭-ാമാണ്ടിടയ്ക്കു് ഇതു നിർമ്മിച്ചിരിക്കാമെന്നു തോന്നുന്നു. ൯൨൫-ൽ ശ്രീപത്മനാഭനായി രാജ്യം സമർപ്പിച്ചശേഷം രചിച്ചിട്ടുള്ളതാണ് പഞ്ചേന്ദ്രോപാഖ്യാനം എന്നു കാണിക്കുവാൻ ഭാഷാചരിത്രകർത്താവുദ്ധരിക്കുന്ന "പത്മനാഭസമർപ്പിതാഖിലധനജനൻധരണീശ്വരൻ" ഇത്യാദിഭാഗം എന്റെ കൈവശമുള്ള 'പഞ്ചേന്ദ്രോപാഖ്യാനം' ഗ്രന്ഥത്തിൽ കാണുമാനില്ല. പഞ്ചതന്ത്രത്തിന്റെ രചന ഇതിനുമുമ്പായിരിക്കാം. എന്തുകൊണ്ടെന്നാൽ അതിൽ പക്കത്തിലുണ്ണുന്നതിനെപ്പററി കവി അസന്തുഷ്ടനായി കാണപ്പെടുന്നതുകൊണ്ടു് അയ്യപ്പൻമാർത്താണ്ഡപ്പിള്ള മുതൽപേർ അന്നു കവിയെ പ്രോത്സാഹിപ്പിക്കാൻ തുടങ്ങിട്ടില്ലെന്നു തോ

ന്നു. പാഞ്ചാലീസ്വയംബരം, നാളായണീചരിതം, പ ഞ്ചേന്ദ്രോപാഖ്യാനം ഈ കൃതികളും തുടൻ വിരചിച്ചിട്ടുള്ള വയാണ്. പാഞ്ചാലീസ്വയംബരം അവസാനഭാഗത്ത്

അട്ടത്തുസന്ധ്യയുമപ്പോളട്ടത്തനാളിനിശ്ശേഷം
കട്ടത്തക്രരിരുട്ടും വന്നട്ടത്തുനേരമില്ലിപ്പോൾ

എന്നു പറഞ്ഞിരിക്കുന്ന കഥയെ തുടൻ നാളായണീചരിതാ രംഭത്തിൽ

"പിറേറന്നാളുദിക്കുമ്പോൾ ദ്രുപദൻപാണ്ഡവന്മാരും
മറെറല്ലനൃപന്മാരും ധരണീനിജ്ജരന്മാരും"

എന്നു പ്രസ്താവനയോടുകൂടി കഥ തുടരുന്നു. നാളായണീ ചരിതത്തിൽ മൌൽഗല്യനും നാളായണിയും തമ്മിൽ നട ന്ന പലവിധമായ രതിരീതികളെ വർണ്ണിച്ചശേഷം പിന്നെ യും അലംഭാവം ലഭിക്കാതിരുന്ന മൌലഗല്യൻ ശപിക്കുന്ന ഭാഗംകൊണ്ടു കഥ സമാപ്തി ചെയ്യുന്നു. അതിനെ തുടൻ,

താപസപ്രവരൻ കൊടുത്തൊരുശാപവാക്കുകൾകേട്ടുടൻ
... ... ... ... ... ... ... ... ...
കല്യൻവ്യാസനുമങ്ങുമറഞ്ഞുമംഗലംസിദ്ധം

എന്ന് അവസാനിക്കയും ചെയ്യുന്നു; അതുകൊണ്ടു ശേഷമു ള്ള കഥ, വാസ്തവത്തിൽ പഞ്ചേന്ദ്രോപാഖ്യാനമല്ല. "പ ഞ്ചേന്ദ്രോപാഖ്യാനം രണ്ടാംകളം" എന്നു പേരിട്ടു മിസ്റ്റർ റെഡ്യാർ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന കഥയ്ക്കു പാഞ്ചാലി പരിണയമെന്നാണ് കുറേക്കൂടി യുക്തമായിരിക്കും. ഹരി ശ്ചന്ദ്രചരിതം നൃഗമോക്ഷം ഇത്യാദി തുള്ളലുകളും ശംബരവ ധം ബാണയുദ്ധം (അപ്രസിദ്ധം) കൈലാസയാത്ര, ഗോവർ ദ്ധനയാഗം, സ്യമന്തകം മുതലായ ചില ആട്ടക്കഥകളും കാ

ത്തികതിരുനാൾ രാമവർമ്മമഹാരാജാവിന്റെ കാലത്തു ഉണ്ടാക്കപ്പെട്ടിട്ടുള്ളവയാകുന്നു.

രാമതുല്യൻമഹാവഞ്ചിരാമവർമ്മേന്ദ്രഭൂപാലൻ

... ... ... ... ... ... ...

സഞ്ചിതമഞ്ചിതമാക്കിസ്സന്തതംസംജയിക്കുന്നു

എന്നു ഹരിശ്ചന്ദ്രചരിതാരംഭത്തിൽ ചെയ്തിരിക്കുന്ന രാജാരാധനം നോക്കുക.

ഇതുകൂടാതെ ശ്രീകൃഷ്ണവിലാസം മണിപ്രവാളകാവ്യവും രാമചന്ദ്രവിലാസം എന്നൊരു സംസ്കൃതകാവ്യവും അനേകമൊററശ്ലോകങ്ങളും കീർത്തനങ്ങളും പാട്ടുകളുംകൂടി നമ്പ്യാരുണ്ടാക്കീട്ടുണ്ട്. രാമചന്ദ്രവിലാസം മുഴുവൻ വായിച്ചുനോക്കാൻ എനിക്ക് ഇടപെടാഴികയാൽ അതിനെപ്പററി ഒരഭിപ്രായവും ഈ പുസ്തകത്തിന്റെ മുൻപതിപ്പുകാലത്തു പറയാൻ ഞാൻ തുനിഞ്ഞില്ല. നമ്പ്യാരുടെ കൃതയായ രാമചന്ദ്രവിലാസമാണെന്നു പറഞ്ഞു ഒരാൾ എനിക്കയച്ചുതന്ന ഒരു ഗ്രന്ഥം അന്നും എന്റെ കൈവശം ഉണ്ടായിരുന്നു. ആദിഭാഗത്തു അന്നു കുറെ വായിച്ചുനോക്കിയപ്പോൾ അതുലളിതകവിതാരീതികൊണ്ടു നമ്പ്യാരുടെ കൃതിതന്നെയായിരിക്കുമെന്നു ഞാൻ വിശ്വസിച്ചിരുന്നു. പക്ഷെ കൃതിയുടെ ഒടുവിൽ,

ശ്രീനാരായണഭട്ടപാദഗുരുപാദാനാംപ്രസാദോദയാ-
ദേതൽകിഞ്ചനരാഘവീയമിതിയൽകാവ്യംകൃതംകേനചിൽ
അല്പജ്ഞതവശാദമുഷ്യമഹതോരാമായണാംഭോനിധേ-
രക്ഷോഭ്യത്ഥബലാച്ചതത്രസുലഭോദോഷോബുധൈഃ ക്ഷമ-
(മ്യതാം

എന്നുകാണുന്ന സ്ഥിതിക്കു് അതിന്റെ കൎത്താവു നാരായണഭട്ടതിരിയുടെ ശിഷ്യനായ ഒരാളെന്നു സ്പഷ്ടമാകുന്നു. പ്രസ്തുത ശ്ലോകത്തിൽ പറയപ്പെടുന്ന നാരായണഭട്ടപാദർ പ്രസിദ്ധനായ മേൽപുത്തൂർ നാരായണഭട്ടതിരിയാണെങ്കിൽ, ഈ കൃതി നമ്പ്യാരുടേതാവാൻ ഒരുതരവുമില്ല. നമ്പ്യാരുടെ ഗുരുക്കന്മാരുടെ കൂട്ടത്തിൽ ഒരു നാരായണഭട്ടതിരിയുണ്ടായിരുന്നതായി മറ്റൊരുവിധത്തിൽ അറിവുപെടുന്നുമില്ല. പിന്നെയും എന്റെ കൈവശം കിട്ടിയ കാവ്യത്തിന്റെ പേർ "രാഘവീയം" എന്നു സർഗ്ഗാവസാനങ്ങളിലും ഗ്രന്ഥാവസാനത്തിലും കാണുന്ന സ്ഥിതിക്കു രാമചന്ദ്രവിലാസം എന്ന ഒരു കൃതിയുണ്ടെങ്കിൽ അതു് ഇതല്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. രാഘവീയം എന്നു പേർപറഞ്ഞ പ്രസ്തുത കൃതിയുടെ കൎത്താവു രാഘവൻ എന്നു പേരായ ഒരു കവിയാണെന്നൂഹിക്കുക കുറേക്കൂടി യുക്തമായിരിക്കും. രാഘവീയം അച്ചടിച്ചിട്ടുള്ളതായി അറിയാത്തതുകൊണ്ടു് അതിലെ കവിതാരീതിയെ ഉദാഹരിക്കാൻ ഏതാനും ശ്ലോകങ്ങൾ ഇവിടെ ഉദ്ധരിക്കാം.

ദശരഥന്റെ അസന്താനസന്താപവൎണ്ണന.

"അഥാന്തരാധിപ്രസരോ മഹീപതേ-
രസൂചവക്ത്രേണ ഭൃശം വിശുഷ്യതാ
വനസ്പതേഃ കോടരരന്ധ്രമാശ്രിതഃ
പ്രസൂനജാലേന യഥാ ദവാനലഃ

വനവർണ്ണനം.

തരുലതാനികരംബകരംബിതേ
പതതി യദ്വിപിനേ ന രവിദ്യുതിഃ
തദപി തത്ര തമോ ന വിജൃംഭതേ
ഫണിഫണാമണിദീധിതിബാധിതം

രാമാംഗവർണ്ണനം.

തദംഗസൌന്ദര്യ്യമുദീക്ഷ്യദൂരച്ചെ-
രുദാരമാത്മാപജയായ മത്വാ
ശങ്കേ സ്മരഃ ശങ്കരനേത്രവഹ്നൌ
വപുഃ സ്വകീയം ജുഹവാംബഭൂവ.

സീതാസൌന്ദര്യ്യവർണ്ണനം.

അരാളനീലാളകകാളികാളീ-
കളീകൃതാഗ്രസ്യ ലലാടനാമ്നഃ
അർദ്ധസ്യ ചന്ദ്രസ്യ തമാലപത്രം
തസ്യാഃ കളങ്കാർദ്ധരുചിം ബിഭർത്തി.

വർഷവർണ്ണനം.

തസ്യ നിർജ്ജിതനിജശ്രിയഃ ശ്രിയാ
നിർജ്ജയാർത്ഥമിവ നജ്ജകാർമ്മുകൈഃ
അസ്യ മാനനവശീകരാശുഗൈഃ
പ്രാവൃഷേണ്യജലദൈരുദയ്യത.

ലംബമാനജലവിന്ദുമൌക്തികൈ-
സ്തൈരുദഗ്രധൃതതടിദ്ദർദ്ധാതന്തുഭിഃ
നൃത്യതാമനുവനം കലാപിനാം
അംബരേ ബത ധൃതാ വിതാനതാ

ഇവയിൽ ശ്രീരാമൻെറ അംഗവൎണ്ണനയിലെ ഒരു ശ്ലോകം ഇവിടെ ഉദ്ധരിച്ചു നളചരിതം കിളിപ്പാട്ടിൽ നളൻെറ അംഗസൗഭാഗ്യം വൎണ്ണിക്കുന്ന

പുഷ്പബാണൻ തൻെറ സവ്വാംഗഭംഗിക്കു
നിഷ്പ്രകാശത്വം ഭവിക്കുമെന്നോൎക്കയാൽ

ഇത്യാദിഭാഗത്തിലെ ആശയം തന്നെയാണെന്നുള്ളതു വിസ്മരിക്കത്തക്കതല്ല. എന്നാൽ ആ ആശയസാദൃശ്യം നമ്പിയാർ രാഘവീയം വായിച്ചിട്ടുണ്ടായിരുന്നതുകൊണ്ടു സംഭവിച്ചതാണെന്നു വ്യാഖ്യാനിക്കുന്നതിൽ അപാകമൊന്നുമില്ല. ഇതുകൂടാതെ പ്രസ്തുതകൃതി കുഞ്ചൻനമ്പ്യാരുടേതാണെന്നു വാദിപ്പാൻ വല്ലതും സഹായിക്കുമെങ്കിൽ അതു് ഈ കൃതിയുടെ ലാളിത്യസാരള്യാദി ഗുണങ്ങളും പ്രാസവിലാസവും മാത്രമാകുന്നു. കുഞ്ചൻനമ്പ്യാരുടെ സാക്ഷാൽ നാമധേയം രാഘവൻ എന്നായിരുന്നിരിക്കുമോ, കുഞ്ചൻ എന്നു ചെറുപ്പത്തിൽ ഓമനപ്പേരായി വിളിച്ചു സ്ഥിരപ്പെട്ടുപോയതാണോ, ശ്രീനാരായണഭട്ടപാദർ എന്നു പറഞ്ഞതു് ഒരുപക്ഷേ ഗുരുവായ ഓണമ്പള്ളിയുടെ പേരായിരിക്കുമോ എന്നും മററുമുള്ള സന്ദേഹങ്ങളും ഈ വിഷയത്തിൽ തീരെ ബാധിക്കുന്നില്ലെന്നുമില്ല.

ഉത്തരരാമചരിതം കിളിപ്പാട്ടു് കുഞ്ചൻനമ്പ്യാരുടെ കൃതിയാണെന്നു ഭാഷാചരിത്രകൎത്താവു നിൎവിശങ്കം അഭിപ്രായപ്പെട്ടുകാണുന്നു. എന്നാൽ അനേകഭാഗങ്ങൾകൊണ്ടു് അതു് അന്യന്മാരുടേതല്ലെന്നും എഴുത്തച്ഛൻെറതന്നെയല്ലയോ എന്നും തൎക്കം തോന്നിപ്പോകുന്നു. നളചരിതം കിളിപ്പാട്ടു നമ്പ്യാരുടെ തന്നെയാണെന്നുള്ളതിനു തൎക്കമില്ല. 'ശ്രു

കപുരകൃതസ്ഥിതെ, ശൂലപാണെ' എന്ന നളചരിതാവസാനത്തിലെ മുദ്രതന്നെ കാണുക. നളചരിതത്തിന്റെ കവിതാരീതിയിൽ നിന്നും പ്രത്യക്ഷമായി ഭിന്നമാകുന്നു ഉത്തരരാമായണകവിതാരീതി. 'യാഗംചെയ്യിപ്പാനായേ' ഇത്യാദി ഉത്തരരാമായണപ്രയോഗങ്ങളിൽ അന്ത്യമായി കേൾക്കുന്ന (ഏ) എന്ന നിപാതം കുഞ്ചന്റെ കാലത്തു് വളരെ പ്രചാരത്തിൽ ഇരുന്നിരുന്നു. 'മുററുവിചാരംകൊണ്ടുകളഞ്ഞേ' 'ആരണതല്പരരായേ' ഇത്യാദി കുഞ്ചൻപ്രയോഗങ്ങൾ ദൃഷ്ടാന്തങ്ങളാകുന്നു. ഈ നിപാതത്തിന്റെ പ്രയോഗം എഴുത്തച്ഛന്റെ കാലത്തിലും സാമാന്യമായുണ്ടു്.

കീകസാത്മജകുലനാശകാരിണിയായേ
തസ്യാമാത്മജനായേ വന്നുഞാൻപിറന്നിട്ടും

ഇത്യാദി രാമായണപ്രയോഗങ്ങൾ തന്നെ ഈ വാദത്തെ ആദരിക്കും. എന്നാൽ കുഞ്ചൻനമ്പ്യാരുടെ കാലത്തു ഇതുമാതിരി പ്രയോഗങ്ങൾ നിലച്ചിരിക്കുന്നതുപോലെ തോന്നുന്നു. 'വ്യഗ്രിച്ചു' എന്ന നാമധാതു ഉത്തരരാമായണത്തിലും ഇരുപത്തിനാലുവൃത്തത്തിലും കാണുന്നുണ്ടു്. പിന്നെയും താഴെ വരുന്ന ഉത്തരരാമായണഭാഗങ്ങൾക്കു് എഴുത്തച്ഛന്റെ കവിതയുമായുള്ള സാദൃശ്യം വളരെ ഗണ്യമായിട്ടുള്ളതും പ്രസ്തുത ഗ്രന്ഥത്തിന്റെ കർത്തൃത്വം എഴുത്തച്ഛനിൽ തന്നെ ഇരിക്കേണ്ടതാണെന്നു തെളിയിപ്പാൻ പര്യാപ്തമായിട്ടുള്ളതുമാകുന്നു.

൧. ദേവിയുമനുജനും വാനരപ്പടയുമായ്,

(ഉത്തരരാമായണം)

ദേവിയുമനുജനും വാനരപ്പടയുമായ്

(അദ്ധ്യാത്മരാമായണം)

൧. ഉത്സാഹമുണ്ടുനിനക്കെങ്കിലവ്വണ്ണം (ഉ)
ഉത്സാഹമുണ്ടുനിനക്കെങ്കിലിക്കാലം (അ)

൨. ബന്ധുസൽക്കാരംപരിഗ്രഹിച്ചാദരാൽ (ഉ)
ബന്ധുസൽക്കാരംപരിഗ്രഹിച്ചേന്നഹം (അ)

൩. ഗത്വാപിതാമഹം നത്വാസസംഭ്രമം (ഉ)
ഗത്വാമുഹുർന്നമസ്കൃത്വാസസോദരം (അ)

൪. അഗ്രജൻതന്നെ പരിചരിച്ചീടുകനിത്യം (ഉ)
അഗ്രജൻതന്നെപ്പരിചരിച്ചെപ്പൊഴും (അ)

൫. പാന്ഥന്മാർപെരുവഴിയമ്പലംതന്നിൽവന്നു
താന്തരായിരുന്നുടൻപിരിഞ്ഞുപോകുംപോലെ (ഉ)
പാന്ഥർപെരുവഴിയമ്പലംതന്നിലേ
താന്തരായ്കൂടി വിയോഗംവരുമ്പോലെ (അ)

൬. ചതുരാനനന്നിതിസ്തുതിചെയ്തുനേരം (ഉ)
ചതുരാനനന്നിതിസ്തുതിചെയ്തുനേരം (അ: ബാല)

൭. വൃത്തമെൻപതിന്നാലുപേരുമറിഞ്ഞിട്ടു് (ഉ)
എന്നിവർപതിന്നാലുപേരുമുണ്ടറിഞ്ഞിട്ടു് (ഭാരതം)

൮. രക്തവുമാറായൊഴുകിപലവഴി (ഉ)
ചോരയായുള്ളോരുവാരിപ്രവാഹവും
പെയ്തുപെയ്തൊക്കെനിറഞ്ഞുനദികളായ്
ഓരോവഴിയെ (ഭാരതം)

൧൦. ഞാനുമാചാര്യനുമീശനുമൊന്നായി
മാനസേതോന്നിവരുന്നിതുമാമക (൨)
ഈശനുംപ്രപഞ്ചവുംദേശികൻതാനുംഞാനും
ഈശന്റെകാരുണ്യത്താൽകേവലമൊന്നായ് കണ്ടേൻ
(ഭാഗവതം)

൧൧. ത്യാഗവുംവധവുമൊക്കുമെന്നു നിരൂപിച്ചുകണ്ടാൽ (൨)
ഇത്യാഗവുംവധവുമോർത്താലഭേദമിതു-
[ഇരുപത്തിനാലുവൃത്തം]

൧൨. ഓരോന്നുതമ്മിൽപറഞ്ഞിരിക്കുന്നതിന്മദ്ധ്യേ
ആരാനുംവരികിൽനീയവരെവധിക്കണം (൨)
മന്ത്രാന്തരമശ്യാഗതനെക്കൊല്ലണമിന്നീയം കുഞ്ചൻ
[ഇരുപത്തിനാലുവൃത്തം]

ഇതുപോലെ ഇനിയും പത്തുനാല്പതു ദൃഷ്ടാന്തങ്ങൾ കൂടി എന്റെ ദൃഷ്ടിയിൽ പെട്ടിട്ടുണ്ട്. ഇത്രമാത്രം സാദൃശ്യം കാണുന്ന സ്ഥിതിക്ക് ഇതു എഴുത്തച്ഛന്റെ കൃതിയല്ലെന്നു പറയുന്നതു എങ്ങനെയെന്നു മനസ്സിലാകുന്നില്ല.

ഇങ്ങനെ സാദൃശ്യങ്ങൾ കാണുന്നതു് ഉത്തരരാമായണം എഴുതിയ കവി എഴുത്തച്ഛന്റെ കവിതകൾ ദൃഢമായിപ്പഠിച്ചിട്ടുണ്ടായിരുന്നതുകൊണ്ടാണെന്നു വരരുതോ എന്നിവിടെ ഒരു വാദം വല്ലവരും ഉത്ഭാവനം ചെയ്യേക്കാം. എന്നാൽ ആ വാദത്തിനു ബലമുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല എന്തുകൊണ്ടെന്നാൽ സാധാരണയായി ഒരു കവി മറെറാരുകവിയിൽനിന്നു വിശേഷപ്പെട്ട ആശയങ്ങളെയോ വിശേഷപ്പെട്ട വാചകങ്ങളേയൊ അല്ലാതെ സ്വീകരിക്കാറില്ല. മുൻദൃഷ്ടാന്തങ്ങളാൽ യാതൊരു വി

ശേഷവുമില്ലാത്ത ആശയങ്ങളും വാചകങ്ങളും സദൃശ്യങ്ങളായിരിക്കുന്നതു പ്രത്യക്ഷമാണല്ലോ. ഒരു കവിയുടെ കൃതികൾ നന്നായി പഠിച്ചിട്ടുള്ള മറ്റൊരു കവിയുടെ കവിതയിൽ പൂർവ്വകവിയുടെ വാചകങ്ങൾ അറിയാതെ കടന്നുകൂടുകയോ ചിലപ്പോൾ ഇതു കൂടാതെതന്നെ യാദൃച്ഛികമായി രണ്ടുകവികൾ സദൃശവാക്യകളായിത്തീരുകയോ ചെയ്യാവുന്നതാണെന്നുള്ള സംഗതി ഞാൻ വിസ്മരിക്കുന്നില്ല. ആധുനികമായ ഒരു ഉദാഹരണത്തിനു, "സന്താപഘ്നംസകലജഗതാംസ്കന്ദനേവന്ദനംചെയ്യേ"ന്നുള്ള മയൂരസന്ദേശശ്ലോകപാദത്തിന് "സന്താപഘ്നംസകലജഗതാംശാർങ്ഗചാപാഭിരാമം" എന്നചമ്പുരാമായണശ്ലോകപാദവുമായി അറിയാതെതന്നെ സംഭവിച്ചിരിക്കാനിടയുള്ള സാദൃശ്യം മതിയാവും. പക്ഷേ മുമ്പുകൊടുത്തിരിക്കുന്നിടത്തോളം സാദൃശ്യങ്ങൾ യാദൃച്ഛികമായോ അറിയാതെയോ സംഭവിക്കുമെന്നു വിശ്വസിപ്പാൻ തരമില്ല. ഉത്തരരാമായണകർത്താവു നമ്പ്യാരുതന്നെ എന്നും മേല്പടി സാദൃശ്യങ്ങൾ എഴുത്തച്ഛന്റെ കവിതയുമായുള്ള പരിചയംകൊണ്ടു പറ്റിയതാണെന്നും വാദത്തിനുവേണ്ടി സമ്മതിക്കുന്നപക്ഷവും ഇതുപോലെ സാദൃശ്യം നമ്പ്യാരുടെ അന്യകവിതകളിലും കാണേണ്ടതല്ലേ? എന്നൊരു ചോദ്യത്തിനു നല്ല അവകാശം സിദ്ധിക്കുന്നു. നമ്പ്യാർക്കു എഴുത്തച്ഛന്റെ കൃതികൾ പരിചയമുണ്ടായിരുന്നെന്നു സംശയിപ്പാൻ മാർഗ്ഗമുള്ള മൂന്നുനാലുഭാഗങ്ങൾ എന്റെ ദൃഷ്ടിയിൽ പെട്ടിട്ടുണ്ടു. എന്നാൽ അവ സർവ്വസന്ദേഹവിമുക്തമെന്നു പറയുവാൻ നിർവാഹമില്ല. ഉദാഹരണത്തിനു രണ്ടുഭാഗങ്ങൾ എടുക്കാം.

൧. നീലമഹാമലയുടെമുകളിന്നഥ
കോലാഹലമൊടമരുവിവരുംപടി (ഐരാവതപൂജ)
നീലപർവ്വതത്തിൻെറ മുകളിൽ നിന്നുചാടി
നാലഞ്ചു വഴി വരുമരുവിയാറുപോലെ
(അദ്ധ്യാത്മരാമായണം)

൨. ആരവാരങ്ങളും സിംഹനാദങ്ങളും
... ... ... ... ... ...
പെരിയരഥനേമിരവമുടനുളകുതിരഘോഷവും
ബാണയുദ്ധം തുള്ളൽ (റെഡ്യാരുടെ പതിപ്പ്)
തകിൽമുരശുപറപടഹതുടികളൊടുശംഖവും
... ... ... ... ... ...
പെയ്യുമദത്തോടുകരികൾനാദവും (ഭാരതം ഭീഷ്മം)

ഇവിടെ ഒന്നാംഭാഗത്തിൽ ഐരാവതപൂജയിൽ അജ്ജുനൻെറ ബാണംകൊണ്ടു കാലൻെറ ദംഷ്ട്റവും മറവും പതഞ്ഞു ചോര ശരീരത്തിലൊലിച്ചതും ലക്ഷ്മണൻ കുചനാസികാച്ഛേദം ചെയ്തുകൊണ്ടു ശൂപ്പണഖയുടെ ദേഹത്തിൽ രക്തം പ്രവഹിച്ചതുമാണു നീലമലയുടെ മുകളിൽനിന്നുള്ള വെള്ളച്ചാട്ടത്തോടു സാദൃശ്യപ്പെടുത്തിയിരിക്കുന്നത. യമനേയും ശൂപ്പണഖയയും നീലമലയോടുപമിക്കാൻ രണ്ടുകവികൾക്കും സ്വയമേവ തോന്നുവാനിടയുള്ളതാകുന്നു ശൂപ്പണഖയുടെ കാതുകൾ കുചങ്ങൾ മുതലായ ദിക്കുകളിൽനിന്നു രക്തമുതിരുകയാൽ നാലഞ്ചു വഴി വരുന്ന അരുവി, എന്നു എഴുത്തച്ഛൻെറ പ്രയോഗത്തിലും യമൻെറ ഗുഹാപ്രായമായ മുഖത്തിൽനിന്നു ചോരയൊലിച്ചതുകൊണ്ടു നമ്പ്യാരുടെ പ്രയോഗത്തിലും സ്വാതന്ത്ര്യമായ യുക്തിയും കാണ്മാനുണ്ട്.

ആകയാൽ നമ്പ്യാർ എഴുത്തച്ഛന്റെ പ്രയോഗത്തെ സ്വീകരിച്ചിരിക്കണമെന്നു നിഷ്കർഷമായി വാദിക്കാവുന്നതല്ല. രണ്ടെടന്നുള്ള അക്കത്താൽ ലക്ഷിതമായ ഭാഗങ്ങൾ തമ്മിലുള്ള സാമ്യം അസാമാന്യമായിരിക്കുന്നു.

"ഛായാമപാഹരതികവിഃ പദമേകംപാദമേകമർദ്ധം വാ സകലനിബന്ധനഹർത്രേ സാഹസകർത്രേ നമസ്തുഭ്യം"

എന്ന ശ്ലോകത്താലുദ്ദേശിക്കുന്ന പുരുഷത്തിനു ബാണയുദ്ധം തുള്ളപ്പാട്ടിന്റെ കവി പാത്രീഭവിക്കാതെ കഴികയില്ലെന്നു തോന്നിപ്പോകുന്നു. പക്ഷേ പരന്റെ കവിത സ്വകവിതയാകുന്ന "ദുഷ്കവികണ്ടകന്മാരെ സമക്ഷത്തൊരേടത്തു കണ്ടുപോയെന്നാൽ കുളിച്ചുപുണ്യാഹാദികൊണ്ടുതന്നംഗം വിശുദ്ധമാക്കിടണം" എന്നു നിർദ്ദയമായി അന്യകാവ്യങ്ങൾ കരണ്ടുതിന്നുന്ന കവിമൂഷികന്മാരെ നമ്പ്യാർ ആക്ഷേപിക്കുന്ന സ്ഥിതിക്കു്, ഈ സാഹസത്തിന് അദ്ദേഹം സ്വയംപുറപ്പെട്ടുമെന്നെങ്ങനെ വിചാരിക്കാം. അച്ഛടിക്കാർക്കും തുള്ളൽകാർക്കും സഹജമായുള്ള പ്രമാദം ഈ സാമ്യത്തെ വ്യാഖ്യാനിക്കാൻ ഒരുമാതിരി ഉതകുമെന്നു തൽക്കാലം വിചാരിക്കേണ്ടിയിരിക്കുന്നു.

ഉത്തരരാമായണവും അദ്ധ്യാത്മരാമായണാദി ഗ്രന്ഥങ്ങളും തമ്മിലുള്ള സാദൃശ്യം അനേക കവിതകൾ ഉണ്ടാക്കിയിട്ടുള്ള കവികൾക്കു് സാധാരണ സംഭവിക്കാവുള്ളതരത്തിൽപ്പെടുന്നതാകുന്നു. ഷേക്സ്പീയർ, കാളിദാസൻ, എഴുത്തച്ഛൻ, നമ്പ്യാർ, മുതലായവർ അനേകമാശയങ്ങളേയും വാക്യങ്ങളേയും ആവത്തിച്ചുപ്രയോഗിച്ചിട്ടുള്ളതു സുപ്രസിദ്ധമാണല്ലോ. കവിതയിൽ പ്രമാദങ്ങൾ നമ്പ്യാർക്കും എഴുത്തച്ഛ

നം പററിയിട്ടുണ്ട്. ഉദാഹരണമായി ദമയന്തിയുടെയും അ വളുടെ മാതൃഷ്വസാവായ ചേദിരാജമാതാവിൻെറയും ചാച്ഛ് നളചരിതം കിളിപ്പാട്ടിൽ തെററിച്ചിരിക്കുന്നതു കാണ്ക. പക്ഷേ,

കിന്നപാപം കൃതംപൂർവം
കോവാദാരെർവിയോജിത=

എന്ന ഉത്തരരാമായണഭാഗത്തെ

ഞാൻ മുന്നമനേകമാനുഷരെ ദുഃഖിപ്പിച്ചു
കാമ്യദാരങ്ങളോടുവേർപെടുത്തതിൻഫലം
ഞാനിപ്പോഠംഅനുഭവിച്ചിടുന്നതു

എന്നു തർജ്ജിമചെയ്തിരിക്കുന്നതിൽ കാണുന്നതുപോലെയു ള്ള നിഷ്കൃർഷക്കുറവുകഠം നമ്പ്യാരുടെ കവിതയിൽ അധി കം കണ്ടിട്ടില്ല.

"മാതരു" "വെന്നി" "ആമല്ല" മുതലായി ഉത്തരരാമായ ണത്തിൽ കാണുന്ന പദങ്ങളും പ്രയോഗങ്ങളും നമ്പ്യാരുടെ കൃതികളിൽ കാണ്മാനില്ല. ആകയാൽ പ്രസ്തുതകൃതി നമ്പ്യാ രുടേതെന്നു പറയുന്നതു് എന്തോ അബദ്ധമായ ഐതിഹ്യ ത്തെ മാത്രമാസ്പദമാക്കിയാണെന്നു തോന്നിപ്പോകുന്നു. "ചാ ണക്യസൂത്രം"കിളിപ്പാട്ടിൻെറകർതൃത്വവും സംശയിതമായി ട്ടുള്ളതാകുന്നു. അതു കല്ലേക്കുളങ്ങര രാഘവപ്പിഷാരടിയുടെ കൃ തിയാണെന്നു ചിലക്കുള്ള ഭാവത്തെ ഭാഷാചരിത്രകർത്താവും ഏകദേശം സമ്മതിക്കുന്നു. മി: രാമക്കുറുപ്പു ബി. ഏ; ചാണ ക്യസൂത്രം നമ്പ്യാരുടെ ബാല്യകവിതകളിൽ ഒന്നാണെന്നാഭി പ്രായപ്പെട്ടുകാണുന്നു. ഈ അഭിപ്രായം ശരിയാകുന്നു വി ചാരിക്കാൻ വളരെ ന്യായങ്ങഠം ഉണ്ടു്. ചാണക്യസൂത്രം കി

ളിപ്പാട്ട രവിനന്ദകൃതിയായ ചാണക്യസംഗ്രഹത്തേയും മുദ്രാരക്ഷസനാടകത്തേയും അസ്പദമാക്കി രചിക്കപ്പെട്ടിട്ടുള്ളതാകുന്നു. ചില ദിക്കുകളിൽ തർജ്ജിമയ്ക്കു് അവ്യക്തിയും ചിലദിക്കിൽ തർജ്ജിമ ചെയ്യുന്നതിനു കവിയുടെ അശക്തിയും കവിതാഗുണത്തിന്റെ അസ്ഫൂർത്തിയും വ്യക്തമാകകൊണ്ടു ഒരു ബാല്യകവിത എന്നു പറയുന്നതു യുക്തമായിരിക്കുന്നു.

കള്ളക്കുരങ്ങിനെത്തല്ലിയിഴച്ചുടൻ

... ... ... ... ... ...

മെയ്യുക്കമൂട്ടിലുണ്ണുന്നതിവീരന്മാർ

ഇങ്ങനെയുള്ള ചാണക്യസൂത്രപ്രയോഗങ്ങൾ നമ്പ്യാരുടെ കവിതാപ്രപഞ്ചത്തിന്റെ അംകുരങ്ങൾ പോലിരിക്കുന്നു. മുദ്രാരാക്ഷസം നമ്പ്യാൎക്ക പരിചിതമായിരുന്നുഎന്നുള്ളതിനു അനേകലക്ഷ്യങ്ങൾ ഉണ്ടു.

ചിയതേ ബാലിശസ്യാപി സുക്ഷേത്രപതിതാകൃഷിഃ

ന ശാലേസ്തംബകരിതാ വപ്തുർഗ്ഗുണമപേക്ഷതേ,

എന്ന മുദ്രരാക്ഷസശ്ലോകം സ്യമന്തകം തുള്ളലിന്റെ ആദ്യം ഉദ്ധരിച്ചുകാണുന്നു. പിന്നെയും

ഭൃഷണാദ്യുപഭോഗേന പ്രഭുർഭവതി ന പ്രഭുഃ

പരൈരപരിഭൂതാജ്ഞ സ്ത്വമേവ പ്രഭുരുച്യസേ

എന്ന മുദ്രാരാക്ഷസശ്ലോകത്തെ

സർവാഭരണം അലങ്കരിച്ചാൽനൃപൻ

ഉർവീപതിയാകയില്ലെന്നുനിണ്ണയം

ആജ്ഞയ്ക്കൊരന്തരം കൂടാതെനിത്യവും

പ്രാജ്ഞനായുള്ള രാജാവുരാജാവല്ലോ.

എന്നു തർജ്ജിമചെയ്തിട്ടുണ്ട്. ഈ ആശയംതന്നെ പതിനാലുവൃത്തത്തിലും പ്രയോഗിക്കപ്പെട്ടിരിക്കുന്നതായി കാണുന്നു.

കടകമണികാഞ്ചിമകുടമിവയെല്ലാം

... ... ... ... ... ...

ന്നരശനരചൻതാൻ പ്രണതമുകുന്ദം

ഇങ്ങനെയുള്ള സംഗതികൾകൊണ്ടു ചാണക്യസൂത്രം നമ്പ്യാരുടെ കൃതിയെന്നു പറയുന്നതിനു വളരെ സാംഗത്യമുണ്ടെന്നു തോന്നുന്നു. കൃഷ്ണാർജ്ജുനവിജയം ഓട്ടൻതുള്ളൽ നമ്പ്യാരുടെ കവിതകളുടെ കൂട്ടത്തിൽതന്നെ ഭാഷാചരിത്രകാരനാൽ ഗണിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ഈയിടെ ഇതു അമ്പയാട്ടുപണിക്കരുടെ കൃതിയാണെന്നു ചിലർക്കു അഭിപ്രായമുള്ളതായി കാണുന്നു. പദങ്ങൾ പ്രയോഗിക്കുന്ന കാര്യത്തിൽ നമ്പ്യാർ വളരെ സ്വാതന്ത്ര്യം കാണിക്കാറുണ്ടെങ്കിലും കൃഷ്ണാർജ്ജുനവിജയത്തിൽ കാണ്മാനുള്ളതുപോലെ കംഭീമുഖൻ വിയപതി (വിയൽപഥെ) വിയമാർഗ്ഗേണ ക്രൂളജസുതൻ (ക്രൂളകസുതൻ) എന്നതിനുപകരം മംഗലദേവതകാമുകൻ എന്നൊക്കെ വ്യാകരണവിരുദ്ധമായും ഗോഷ്ഠിയായും നമ്പ്യാർ, ശബ്ദങ്ങളെ പ്രയോഗിക്കുമെന്നു വിശ്വസിക്കുവാൻ തരമുണ്ടെന്നു തോന്നുന്നില്ല. തനയൂർ എന്ന ദേശത്തെപ്പററി നമ്പ്യാരുടെ കൃതികളിൽ ഒരു പ്രസ്താവവുമില്ലെന്നുള്ളതും പ്രസ്താവയോഗ്യമാകുന്നു.

ഈ പുസ്തകത്തിൻെറ മുൻപതിപ്പുകാലത്തു അറിവില്ലാതിരുന്നതും പിന്നീടു കരുനാഗപ്പള്ളിൽ ചവറയിൽ മക്കാട്ടുവീട്ടിലെ ഗ്രന്ഥപ്പുരയിൽ നിന്നു കണ്ടുകിട്ടിയതും ഭാ

ഷാപോഷിണിമാസികയിൽ എന്നാൽ പ്രസിദ്ധീകരിക്കപ്പെട്ടതും ആയ കൃഷ്ണാർജ്ജുനയുദ്ധം അഥവാ മാധവലീല എന്ന കൃതിയിലെ കഥതന്നെ കൃഷ്ണാർജ്ജുനവിജയം തുള്ളൽക്കഥയാക്കിയതാണെന്നു അനായാസേന കാണാവുന്നതാകുന്നു. ഈ സംഗതിയും കൃഷ്ണാർജ്ജുനവിജയത്തിന്റെ കർത്താവു നമ്പ്യാരല്ലെന്നു തെളിയിക്കുന്നതിന്നു നമ്മെ സഹായിക്കുന്നു.

പ്രസിദ്ധ പുസ്തകവ്യാപാരിയായ മിസ്റ്റർ എസ്. റ്റി. റെഡ്യാർ നമ്പ്യാരുടെ കൃതികളാക്കി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള തുള്ളൽക്കഥയുടെ കൂട്ടത്തിൽ കാണുന്നതെല്ലാം നമ്പ്യാരുടെ കൃതി തന്നെയാണോ എന്ന ശങ്ക നിവൃത്തിക്കുവാൻ ആ പതിപ്പിന്റെ പ്രസാധകനുതന്നെ സാധിച്ചിട്ടില്ലെന്നു കാണുന്നു. ആ കൂട്ടത്തിൽ അംബരിഷചരിതവും നിവാതകവചകാലകേയവധവും പ്രസിദ്ധനായ പൂന്തോട്ടം നമ്പൂരിയുടെ കൃതികളാണെന്നു മിസ്റ്റർ കൊട്ടാരത്തിൽ ശങ്കുണ്ണിക്കു നിസ്സംശയം അറിയാമെന്നു പറഞ്ഞിരിക്കുന്നു. നിവാതകവചകാലകേയവധത്തിന്റെ കാര്യത്തിൽ മി. എസ്. പരമേശ്വരയ്യരും ടി കൃതി നമ്പ്യാരുടേതല്ലെന്നു പറയുന്നതിൽ യോജിക്കുന്നു. 'കിള്ളിക്കുറിച്ചി പരബ്രഹ്മമൂർത്തിയെ കള്ളംവെടിഞ്ഞുറങ്ങുമടിയന്റെ' എന്നുള്ള കിള്ളിക്കുറിച്ചിദേവസ്തുതിയും

൧. ഉർവ്വിയിൽനിന്നൊരുസുന്ദരമർത്ത്യൻ സു

... ... ... ...

൨. ഗാണ്ഡീവചാപവും ദിവ്യബാണങ്ങളും
ഭാണ്ഡം ചുമപ്പതുപോലെഭവിച്ചുമേ

ഇത്യാദി സരസപ്രയോഗങ്ങളും നിവാതകവചവധം

നമ്പ്യാരുടെ കൃതിയാണെന്നു പ്രഥമദൃഷ്ടിക്കു് ഒരു ശങ്ക ജനിപ്പിക്കുമെങ്കിലും ആന്തരികമായ കവിതാരീതിഭേദം ആ മർമ്മം വ്യക്തപ്പെടുത്തുകതന്നെയാകുന്നു. മി: റെഡ്യാരുടെ പതിപ്പിൽകാണുന്ന ഗോവർദ്ധനചരിതം, കിമ്മീരവധം, ബകവധം, ധേനുകവധം ഇത്യാദി കൃതികളിൽ വിശേഷങ്ങളായ കവിതാഗുണങ്ങൾ വളരെയൊന്നും കാണുന്നില്ലെന്നു പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

രുഗ്മിണീസ്വയംബരം, ലങ്കാമർദ്ദനം, പ്രഹ്ളാദചരിതം, ഈ മൂന്നു കൃതികളിലും ഗുരുവായൂരപ്പനെ സ്തുതിച്ചു കാണുന്നുണ്ടു്. ഈ മൂന്നു കൃതികളുടെ ആരംഭവും ഒരേ മാതിരി വൃത്തത്തിലുമാണു. ഈ കാരണങ്ങളാലും നമ്പ്യാർക്കു ഗുരുവായൂരപ്പനെപ്പററി വിശേഷപ്രതിപത്തിക്കു കാരണം കാണാത്തതുകൊണ്ടും ഈ കൃതികൾ മററു വല്ലവരുടേയുമായിരിക്കുമോ എന്നൊരു സംശയത്തിനു വകയുണ്ടു്. പക്ഷേ സൂക്ഷ്മമായി ആലോചിച്ചാൽ ഇവിടെയും ഭ്രമത്തിനു അവകാശമില്ല. രുഗ്മിണീസ്വയംബരത്തിൽ അമ്പലപ്പുഴ കൃഷ്ണനേയും, കുടമാളൂർ വേട്ടക്കൊരുമകനേയും സ്തുതിച്ചു കാണുന്നതിൽനിന്നു് ആ കൃതി നമ്പ്യാരുടെ തന്നെയെന്നു വ്യക്തമാകുന്നുണ്ടു്. കുടമാളൂർ എന്നു പറയുന്ന സ്ഥലം അമ്പലപ്പുഴ രാജാവായിരുന്ന ചെമ്പകശ്ശേരി നമ്പൂരിയുടേയും അദ്ദേഹത്തിന്റെ മന്ത്രിയായിരുന്ന തെക്കേടത്തുഭട്ടതിരിയുടേയും നാടാകുന്നു. ലങ്കാമർദ്ദനത്തിൽ വില്വാമലനാഥനേയും അമ്പലപ്പുഴ കൃഷ്ണനേയും ഹരിപ്പാട്ടു സുബ്രഹ്മണ്യനേയും (ഹരിഗീതാലയം) പ്രാർത്ഥിച്ചിരിക്കുന്നതിൽ നിന്നു ഗ്രന്ഥകർത്താവു് ആരെന്നു തെളിയുന്നുണ്ടു്.

നമ്പ്യാർ മലയാളസാഹിത്യത്തിൽ മുഖ്യമായി ഗണിക്കപ്പെട്ടുന്നതു തുള്ളക്കഥകളുടെ പ്രഥമനിർമ്മാതാവ് എന്നുള്ള നിലയിലാണല്ലോ. അദ്ദേഹം തുള്ളക്കഥയുണ്ടാക്കുന്നതിന്നു ഹേതുവായ സംഗതി സുപ്രസിദ്ധമാകുന്നു. ചാക്യാരാൽ അപഹസിക്കപ്പെട്ട നമ്പ്യാർ തുള്ളക്കഥകൾ നിർമ്മിച്ചു ചാക്യാരെ ലജ്ജിപ്പിച്ചു എങ്കിലും ഈ മത്സരത്തിൻെറ അവസാനം നമ്പ്യാക്ക് അത്ര ശുഭമായിരുന്നില്ല. എന്തുകൊണ്ടെന്നാൽ ഇവരുടെ കലഹത്തെപ്പററി സങ്കടപ്പെട്ട ചാക്യാരുടെ മുഖത്തിൽനിന്നു തന്നേ ചെമ്പകശ്ശേരിരാജാവു അറിഞ്ഞതിൻെറ ശേഷം, കൂത്തും തുള്ളലും കൂടി ഒരു ദിക്കിൽവച്ചു നടക്കുക അസാദ്ധ്യമാണെന്നു കരുതി, അമ്പലപ്പുഴ ക്ഷേത്രത്തിൽ അതുമുതൽ തുള്ളൽ പാടില്ലെന്നു കല്പിച്ചു. ഇന്നും അമ്പലപ്പുഴെ അമ്പലത്തിൽ തുള്ളൽക്കഥ പതിവില്ല. അങ്ങനെ കല്പന ഉണ്ടായതുകൊണ്ടായിരിക്കാം നമ്പ്യാർ തുള്ളൽക്കഥ അഭിനയിക്കുന്നതിന്നു തകഴിയിൽ ക്ഷേത്രം ഒരു പ്രധാന രംഗമാക്കിത്തീർത്തത്. എന്നാൽ ആട്ടക്കഥ കൊട്ടാരക്കര രാജാവും സാമൂതിരിപ്പാടും തമ്മിൽ പിണങ്ങിയതിൽ നിന്നുണ്ടായി എന്നു പറയുന്നതുപോലെതന്നെ ആകുന്നു ചാക്യാരും നമ്പ്യാരും തമ്മിൽ പിണങ്ങിയതുകൊണ്ടു തുള്ളൽക്കഥകൾ ഉത്ഭവിച്ചു എന്നു പറയുന്നതും. ഇതുകൊണ്ടു തുള്ളൽക്കഥയുടെ നിദാനം എന്തെന്നറിവാൻ നാം അശക്തന്മാരാകുന്നു. ദക്ഷൻ ആക്ഷേപിച്ചതുകൊണ്ടു കോപിഷ്ഠനായ ശിവൻ ജട നിലത്തടിച്ചപ്പോൾ വീരഭദ്രൻ ചാടിവീണതുപോലെ ചാക്യാരാൽ അധിക്ഷിപ്തനായ നമ്പ്യാർ അമ്പലപ്പുഴെ എണ്ണ

കളിത്തട്ടിൽ കയറി നിന്നപ്പോഠം തുള്ളലിന്ന വേണ്ടതായ സകല സാമഗ്രികളും വന്നുകൂടി എന്ന ഭാവിക്കുന്നതു ഭാഷയുടെ പൂർവ്വചരിത്രത്തെക്കുറിച്ച ദയനീയമായ അജ്ഞതയെ പ്രദർശിപ്പിക്കുകയാകുന്നു. തുള്ളലിന്ന വേണ്ടതായ വൃത്തം എവിടെ നിന്നുണ്ടായി? തുള്ളൽക്കവിതയുടെ കവിതാരീതി എവിടെനിന്നുകിട്ടി? ഈ കവിതാരീതി ജനങ്ങഠംക്ക് ആദരണീയമായി തോന്നുവാൻ കാരണമെന്തു്? ഇങ്ങനെയൊക്കെ ചിലചോദ്യങ്ങഠംക്ക് ഉത്തരം പറയുക എന്നുള്ള ദുർഘടമായ കൃത്യം തുള്ളൽക്കഥകളെപ്പററി നിരൂപിക്കുവാൻ പുറപ്പെടുന്ന ഒരുവനിൽ നിൽക്കാതെ കഴികയില്ല. ഈ അംശങ്ങളെക്കുറിച്ച ആകയാൽ ഇതിന്നുകീഴിൽ യത്നിച്ചുകൊള്ളുന്നു. ഒന്നാമതായി തുള്ളൽക്കഥകഠംക്കു മുമ്പായി നമ്മുടെ സാഹിത്യത്തിന്റെ സ്ഥിതിതന്നെ നോക്കുക- എഴുത്തച്ഛന്റെ കൃതികളായ കിളിപ്പാട്ടുകളെയും ഇരുപത്തുനാലുവൃത്തം മുതലായവയേയും മാതൃകയാക്കി കിളിപ്പാട്ടുകളും മററും നിർമ്മിക്കുകയായിരുന്നു അക്കാലത്തെ കവിതയുടെ മുഖ്യരൂപം. കൊട്ടാരക്കര രാജാവിന്റെയും കോട്ടയത്തു രാജാവിന്റെയും മററും കഥകളിപ്പാട്ടുകഠം വളരെ പ്രചാരത്തിൽ ഇരുന്നിരുന്നു എന്നും ആട്ടം അക്കാലത്തെ മുഖ്യവിനോദങ്ങളിൽ ഒന്നായിരുന്നു എന്നും സ്പഷ്ടമാകുന്നുണ്ട്. സംസ്കൃതവിദ്യാഭ്യാസം വളരെ പ്രാബല്യത്തിൽ ഇരുന്നു. സംസ്കൃതകവനവും വളരെ കാൎയ്യമായിരുന്നു. ചമ്പൂക്കളുടെകാലം അന്നു കഴിഞ്ഞിരുന്നതുപോലെ തോന്നുന്നു. സംസ്കൃതകവികളെ, പ്രത്യേകിച്ചു്, അർത്ഥത്തേക്കാഠം ഭാഷക്കു പ്രാധാന്യം കല്പിക്കുന്ന അർവ്വാചീനകവികളെ അനുസരിച്ച കാവ്യ

ങ്ങളും ശ്ലോകങ്ങളും ഉണ്ടാക്കിവന്നിരുന്നതായും തെളിയുന്നു. ശുകസന്ദേശം ചാതകസന്ദേശം യുധിഷ്ഠിരവിജയം ഉത്തര നൈഷധം നാരായണീയം മുതലായ കൃതികൾ ഇക്കൂട്ടത്തിൽ വളരെ മേല്പെട്ട ഉദാഹരണങ്ങൾ ആകുന്നു. കൃത്രിമങ്ങളായ നിയമങ്ങളേയും അർത്ഥശൂന്യങ്ങളായ സങ്കേതങ്ങളെയും ഗണ്യമാക്കാതെ സ്വതന്ത്രമായി കവിതചെയ്‌വാനുള്ള ധൈര്യം സാമാന്യകവികൾക്കിനിയും ഉണ്ടായിട്ടില്ല. ചുററും നടക്കുന്ന സംഗതികളെ ലക്ഷ്യമാക്കി വർണ്ണിക്കുന്നതിനു ചില സംസ്കൃതകവികളുടെ സമ്പ്രദായങ്ങളെക്കുറിച്ചുള്ള ആദരവു സമ്മതിക്കാതിരിക്കയോ മനോധർമ്മവിലാസം കവികൾക്കു പോരാതിരിക്കയോ ചെയ്തിരുന്നതായി തോന്നുന്നു. സംസ്കൃതത്തിൽ പറഞ്ഞാൽ എന്തും പ്രമാണം, സംസ്കൃതത്തിൽ പറയുന്നതു സകലവും സരസം, എന്നൊക്കെ ഭാവിക്കുന്ന ആളുകൾ ഇപ്പോഴും നമ്മുടെ ഇടയിൽ അവിടവിടെ അവശേഷിച്ചിട്ടുണ്ടല്ലോ. ഈ സ്ഥിതിയുടെ അസഹ്യത നമ്പ്യാരുടെ കാലത്തു, പ്രത്യേകിച്ചു ചെമ്പകശ്ശേരി രാജാവിൻെറ രാജധാനിയിൽ വളരെ പ്രബലമായി പ്രവൎത്തിച്ചിരിക്കാം. സാമൂതിരിപ്പാട്ടിലെ സദസ്സിൽ ഭാഷാകവിയായ പുനംനമ്പൂരി അരക്കവിയേയായിരുന്നുള്ളു. അക്കാലത്തെ രാജസദസ്സുകളിൽ പലദിക്കുകളിൽനിന്നു വിദ്വാന്മാർ വന്നുകൂടി വേദാന്താദിവിഷയങ്ങളെ അധികരിച്ചു വാദപ്രതിവാദങ്ങൾ നടത്തുകയും ജയിക്കുന്നവൎക്കു വിരുതുകൾ ലഭിക്കയും ചെയ്തുപോന്നിരുന്നു. വിദ്വാന്മാരെന്നും ശാസ്ത്രിമാരെന്നുമുള്ള സമ്മതി ഇങ്ങനെയുള്ള സദസ്സുകളിൽ വച്ചായിരുന്നു ലഭിച്ചുവന്നിരുന്നതു്. ഇതു ത്രിപുരദഹനത്തിൽ നമ്പ്യാരുതന്നെ സൂചിപ്പിക്കു

ന്നു. സംസ്കൃതകവികളുടെ അന്തഃകരണം ഉൗസ്സഹമായി വ ന്നുതുടങ്ങിയപ്പോൾ വേറെമാൎഗ്ഗത്തിൽ പ്രവൎത്തിക്കാം എന്നു വിചാരിച്ചിരുന്നാൽ കിളിപ്പാട്ടുകൾ എന്നും കഥകളിപ്പാട്ടുകൾ എന്നും രണ്ടു കവിതാപ്രകാരങ്ങൾ അല്ലാതെ അന്നു തുറന്നിട്ടുണ്ടായിരുന്നില്ല. ഈ രണ്ടു രീതിക്കും ഉള്ള വൈകല്യങ്ങൾ അവയിലേക്കു നമ്പ്യാരെ ആകൎഷിക്കാതിരുന്നതായിരിക്കണം. മഹാനായ എഴുത്തച്ഛന്റെ കിളിപ്പാട്ടിനു വിഷയീകരിച്ച ദിവ്യങ്ങളും, പരിശുദ്ധങ്ങളും ആയ വിഷയങ്ങളും അദ്ദേഹത്തിന്റെ സരളബന്ധങ്ങളായ വാക്യങ്ങളും പാകവും കാണുന്ന ഒരു കവിക്ക്, ആ പന്ഥാവിൽ പ്രവേശിച്ചു സ്വാതന്ത്ര്യം കാണിക്കാമെന്നോ, എഴുത്തച്ഛനു തുല്യനായിക്കൊള്ളാമെന്നോ ഒരു ദുർമ്മോഹവും ജനിക്കുകയില്ല. കാവ്യരചന കഴിഞ്ഞു നമ്പ്യാർതന്നെ ചാണക്യസൂത്രം നളചരിതം ഇവ കിളിപ്പാട്ടായിട്ടെഴുതിയിട്ട് അതുപ്പോരെന്ന പോലെ ആ രീതിയിൽ നിന്നു വിരമിച്ചതായി തോന്നുന്നു. പഞ്ചതന്ത്രംഎഴുതാൻ ഇടയായതു വല്ലപ്രേരണയാലും ആയിരിക്കാം. കൃഷ്ണഗാഥാകൎത്താവിന്റെ വൃത്തത്തിൽ കവിത എഴുതാം എന്നുവിചാരിച്ചു നമ്പ്യാർ കുമാരപുരേശസ്തോത്രവും ശീലാവതിയും കുറെ എഴുതിയതായി കാണുന്നു. എന്നാൽ ചെറുശ്ശേരിയുടെ ഇഴഞ്ഞമട്ട്, ചൊടിപ്പുകൂട്ടുന്ന നമ്പ്യാൎക്കു വളരെ പിടിച്ചിരിക്കാൻ ഇടയില്ല. ഇരുപത്തിനാലുവൃത്തം മുതലായവയുടെ മുഖ്യവൈഷമ്യം ഓരോ ശ്ലോകത്തിനും ഓരോ ആശയം ഉണ്ടായിരിക്കേണ്ടതാകയാൽ ക്രമപ്രവൃദ്ധമായും നിരന്തരമായും ഒരു കാൎയ്യത്തെ പ്രതിപാദിക്കുവാൻ ആ രീതിയിലുള്ള നിർവാഹശൂന്യതയാകുന്നു. ഇ

രുപത്തിനാലുവൃത്തം മുതലായവ അനേകമണികഠം കോത്തിട്ടുള്ള മാലകഠം പോലെയാണ്. ജപിക്കുമ്പോഠം നാം ഓരോമണിയും എണ്ണേണ്ട ആവശ്യമുള്ളതുപോലെ ഓരോ ശ്ലോകത്തിലും നാം നിൽക്കേണ്ടതായി വരുന്നു. വെള്ള മൊഴിക്കുമ്പോഴുള്ള ധാരപോലെ കവിക്കു ഒരുഗതി അതിൽ അസാദ്ധ്യമാകുന്നു. പിന്നെയും കിളിപ്പാട്ടു മുതലായ മുൻപറഞ്ഞ കവിതകഠംക്കുള്ള ഒരു കുറവ് അതിൽ നാടകാദികളെപ്പോലെ പ്രത്യക്ഷമായും പ്രബലമായും കണ്ടു രസിക്കത്തക്കവിധത്തിൽ രസപുഷ്ടി വരുത്തുവാൻ പാടില്ല എന്നുള്ളതാണ്. ഈ അംശം ആട്ടക്കഥകളിലും ചാക്യാർകൂത്തിലും ഉണ്ട്. ആട്ടക്കഥ കണ്ടുരസിക്കുവാൻ ആട്ടക്കാരനും, കാണാൻ ചെല്ലുന്നവനും, അഭ്യാസം വേണ്ടതാകുന്നു. പോരെങ്കിൽ ആട്ടക്കഥകളുടെ വിഷയങ്ങഠം സ്വർഗ്ഗലോകത്തും, പാതാളത്തും, ഹസ്തിനപുരത്തും, ദ്വാരകയിലും സംഭവിച്ചതായി കവികഠം ഭാവിക്കുന്നതിനു പുറമേ ചുറ്റും നടക്കുന്ന സംഗതികളുടെ ഒരു ഛായകൂടി സ്വകൃതികളിൽ പതിക്കുവാൻ ആട്ടക്കഥാകർത്താക്കഠം സമ്മതിക്കുന്നുമില്ല. നിരസങ്ങളായ സങ്കേതങ്ങളും ആട്ടക്കഥാകവികഠം അനേകം അനുഷ്ഠിക്കേണ്ടതായിട്ടുണ്ട്. സംസ്കൃതകാവ്യങ്ങഠം പഠിച്ചു ആട്ടക്കഥാകവികളുടെ ബുദ്ധി കല്ലിച്ചുപോയതുകൊണ്ടായിരിക്കാം മലയാളപദങ്ങളെ ഉപയോഗിക്കുന്നതിൽ അവർ വളരെ വിരസന്മാരായി കാണപ്പെടുന്നതു. ചാക്യാർകൂത്തു പൊതുജനങ്ങളാൽ ഗ്രാഹ്യവും പ്രത്യക്ഷരസമുള്ളതും ആകുന്നു. എന്നാൽ പറഞ്ഞുതിരുന്നതോടുകൂടി അതു നശിച്ചു പോകുന്നതും ശ്രവണേന്ദ്രിയവിഷയമായ സംഗീതരസം അ

തിൻ ലേശവും ഇല്ലാത്തതും ആണെന്നുള്ള രണ്ടു മുഖ്യ ആക്ഷേപങ്ങൾ ഇതിലും കാണ്മാനുണ്ട്. ആകയാൽ കിളിപ്പാട്ടുകളിലെപ്പോലെ വല്ല വൃത്തനിയമത്തെ അനുസരിച്ചു സംഗീതരസം കൊടുക്കുന്നതും ആട്ടത്തിലെപ്പോലെ സാമാന്യമായി അഭിനയമുള്ളതുമായ ഒരു കൃത്തു കണ്ടുപിടിച്ചാൽ അതു് ഒരു പുതിയ സാഹിത്യമാർഗ്ഗമായിരിക്കുമെന്നുള്ള ബുദ്ധി നമ്പ്യാൎക്കു് ഉണ്ടായിരുന്നിരിക്കണം. വാസ്തവത്തിൽ തുള്ളക്കഥകൾ വൃത്തനിയമത്തോടുകൂടി അഭിനയിക്കപ്പെട്ടുന്ന ചാക്യാർകൃത്തുകളാകുന്നു. ശീതങ്കൻ, ഓട്ടൻ, പറയൻ എന്ന മൂന്നുതരം തുള്ളൽപ്പാട്ടുകളും എഴുതിയിരിക്കുന്ന വൃത്തങ്ങൾ അക്കാലത്തു് ഉണ്ടായിരുന്നവതന്നെയാണു. അവയെ നമ്പ്യാർ സ്വകൃതികളിൽ പ്രയോഗിച്ചു എന്നല്ലാതെ സൃഷ്ടിച്ചതായി പറയാവുന്നതല്ല.

ചെമ്പകനാട്ടിന്നലങ്കാരഭൂതനാം
തമ്പുരാൻ ദേവനാരായണസ്വാമിയും

എന്ന ശീതങ്കൻവൃത്തം

രാജ്യം നിനക്കുമെനിക്കുവിപിനവും
പൂജ്യനാംതാതൻ വിധിച്ചതുമുന്നമേ

എന്ന കിളിപ്പാട്ടുവൃത്തത്തിൽ നിന്നു ലേശം ഭിന്നമല്ല.

"മുല്ലപ്പൂമ്പൊടിയേററുകിടക്കും
കല്ലിനുമുണ്ടാമൊരുസൌരഭ്യം"

എന്ന ഓട്ടൻതുള്ളൽവൃത്തം കേരളത്തിലെ ഒരു പ്രാചീനവൃത്തമാകുന്നു. ഇതിൽ രണ്ടടിചേൎന്നതാകുന്നു കണ്ണശ്ശന്റെ നിരണവൃത്തം. "വന്ദിച്ചേൻഗണനായകനാകിയ വാനോൎകോനൊടു വാണിയമനസാ" എന്ന പദംതന്നെ കാണുക.

നമ്പ്യാരുടെ കാലമായപ്പോഴേക്കും ഈ നീണ്ട പദത്തെ രണ്ടായി മുറിക്കാൻതുടങ്ങി എന്നും ലക്ഷ്യങ്ങൾ ഉണ്ട്. തുള്ളപ്പാട്ടുണ്ടാകുന്നതിൻ മുമ്പായി നമ്പ്യാർതന്നെ അതു് പ്രയോഗിച്ചിട്ടും ഉണ്ട്. ചമ്പൂക്കളിലെ ഗദ്യവും ഈ വൃത്തമാകുന്നു

വരുമിഹസംപ്രതിദുര്യോധനനും
പരമസഖൻമമപാർത്ഥൻതാനും

എന്ന പതിന്നാലുവൃത്തത്തിലെ ആദിവൃത്തം ഓട്ടൻതുള്ളൽവൃത്തമല്ലെങ്കിൽ പിന്നെ എന്തെന്നു മനസ്സിലാകുന്നില്ല. ഇതുപോലെതന്നെ "മാകന്ദമകരന്ദപാനവുംചെയ്തു" എന്ന കിളിപ്പാട്ടുവൃത്തത്തെ നടുവേ മുറിച്ചതാകുന്നു "ഏണനയനേദേവി; വാണീടുമണാലയേ" എന്ന വൃത്തം. "ചന്ദ്രബിംബമെട്ടമത്തനിക്കൊരു ചാണയാക്കിവളയ്ക്കണം" എന്നപറയൻവൃത്തം പതിന്നാലുവൃത്തത്തിലെ നവമവൃത്തംതന്നെയാകുന്നു. ഇതു സംസ്കൃതത്തിലെ മല്ലികാവൃത്തംതന്നെയാണ്. ഇതിൻ മാത്രാഭേദംവരാതെയും മലയാളത്തിൽ പ്രയോഗിക്കാറുണ്ട്. "മിത്രബാന്ധവലോകരൊക്കെയുമത്രപോന്നാരുംവിധൌ" ഇത്യാദി ഇരുപത്തിനാലുവൃത്തത്തിൽ ഇതു് എഴുത്തച്ഛനാലും ഉപയോഗിക്കപ്പെട്ടിട്ടുള്ളതാകുന്നു. "നമസ്തേ ദിവ്യരാജാവേ, നമസ്തേ വിശ്രുതാത്മാവേ" എന്ന പറയൻവൃത്തം ശീതങ്കനിലും നമ്പ്യാർ പ്രയോഗിക്കുന്നുണ്ട്. ഇതു് അമ്പലപ്പുഴ വേലകളിയുടെ താളരീതിയിൽ ആകുന്നു. വേലകളിയെ പരിഹസിച്ചു കുട്ടികൾ ചൊല്ലാറുള്ള "വെള്ളത്തേരിൽ പടകേറി മുണ്ടുകീറി തുണികീറി' എന്ന ഈരടിക്കു് ഇതുമായുള്ള സാമ്യം പ്രത്യക്ഷമാകുന്നു.

"ചെമ്പകകമലായതലോചനനഞ്ചിതുമഞ്ജുളശീലൻ" ഇത്യാദി പതിന്നാലുവൃത്തത്തിലെ വൃത്തംതന്നെയാകുന്നു "ഉദ്ധതമതിനരപതിതന്നുടെ വാക്കുകൾകേട്ടു" ഇത്യാദി കല്യാണസൌഗന്ധികഭാഗം. ഇങ്ങനെ വേറെയുള്ള വൃത്തസാമ്യങ്ങളും ബുദ്ധിമാന്മാർ കണ്ടുകൊള്ളുമല്ലോ.

നമ്പ്യാരുടെ കവിതയെപ്പററി എന്തെങ്കിലും പറയുന്നതിനു മുമ്പായി അദ്ദേഹം അന്യകവികൾക്കു എത്രമാത്രം കടപ്പെട്ടിരിക്കുന്നു എന്നു സാമാന്യമായെങ്കിലും ഒന്നു പരിശോധിക്കേണ്ടതായുണ്ട്. എഴുത്തച്ഛൻ ചെറുശ്ശേരി മുതൽപേരുടെ വൃത്തം നമ്പ്യാൎക്കു പരിചിതമായിരുന്നെന്നു മുമ്പുതന്നെ തെളിഞ്ഞല്ലോ. കൃഷ്ണഗാഥയും ശ്രീകൃഷ്ണചരിതവും തമ്മിൽ വളരെ സാദൃശ്യങ്ങൾ കാണുന്നതു രണ്ടു കവികളും കൃഷ്ണകഥാമൂലഗ്രന്ഥമായ ഭാഗവതത്തിൽനിന്നു ആശയങ്ങളെ സ്വീകരിച്ചിട്ടുള്ളതുകൊണ്ടാണെന്നു തോന്നുന്നു. നമ്പ്യാരുടെ കഥകളെല്ലാം ഭാരതം ഭാഗവതം മുതലായവയിൽ പറഞ്ഞിട്ടുള്ളവയാകുന്നു. എന്നാൽ ഇവയിൽ ഒട്ടുവളരെ എണ്ണം ചാക്യാന്മാരുടെ പഠകത്തിന് ഉപയോഗിക്കുന്ന പ്രബന്ധങ്ങളെ ആധാരപ്പെടുത്തിയിട്ടുള്ളവയാണ്. ഇങ്ങിനെയുള്ള പ്രബന്ധങ്ങൾ ഇപ്പോൾ വളരെ ദുർല്ലഭങ്ങളാകയാൽ ഈ അഭിപ്രായത്തിനു വേണ്ട പ്രകാശതയില്ലെന്നു സമ്മതിച്ചുകൊള്ളുന്നു. കിരാതം പ്രബന്ധത്തിൽ പാർവതി കാട്ടാളസ്ത്രീ ആയപ്പോൾ,

> ഉരോജയോഃ കുഞ്ജരകുംഭതുല്യയോ
> ര്യുഗേന ഗുഞ്ജാഫലദാമബിഭ്രതി

എന്നു വൎണ്ണിച്ചുകാണുന്നു. ഈ ഘട്ടത്തിൽ

കുന്നിന്മകളുമതിന്നനുകൂലം
കുന്നിക്കുരു കുലമാലയണിഞ്ഞു

എന്നു കിരാതം തുള്ളലിലും കാണുന്നുണ്ട്. ഇതുകൂടാതെ ഭൃംഗീരടി, ഭൃംഗി മുതൽപേരുടെ യാത്ര, നായാട്ട് ഇത്യാദി കാൎയ്യങ്ങളിലും പ്രബന്ധവും തുള്ളലും തമ്മിൽ വളരെ സാദൃശ്യം ഉണ്ട്- തുള്ളക്കഥകളിൽ ഉപകഥകളായി അനേകം കാണ്മാനുണ്ട്. ഘോഷയാത്രയിൽ എലിയും പൂച്ചയും തമ്മിൽ ഇഷ്ടമായതും കേളച്ചാരും കുറുക്കനും ആനയും തമ്മിൽ ഉള്ള കഥയും ധ്രുവചരിതത്തിലെ വസുലക്ഷ്മിയുടെ കഥയും പ്രദോഷമാഹാത്മ്യത്തിലെ ശിവശർമ്മാവിൻെറ കഥയും സത്യാസ്വയംവരത്തിലെ ചിരികണ്ടച്ചാരുടെകഥയും കംസകൃഷ്ണവധത്തിൽ മുല്ലയ്ക്കൽവീട്ടിലെ മൂത്തകുറുപ്പിൻെറ കളത്തിൻെറ കഥയും മററും ഇതിനു ഉദാഹരണങ്ങളാകുന്നു. ഇങ്ങനെയുള്ള ഉപകഥകൾ മിക്കവാറും നമ്പ്യാർക്ക് അന്യകവികളിൽനിന്നും സിദ്ധിച്ചിട്ടുള്ളവയാണ്. അന്യദിക്കുകളിൽനിന്നും താൻ ഇപ്രകാരം കഥകളെ സ്വീകരിക്കുമ്പോൾ ഔചിത്യബുദ്ധികൊണ്ടു അവയ്ക്കു വേണ്ടതായ ഭേദഗതികൾ വരുത്തുന്നതിൽ നമ്പ്യാർ വളരെ ശ്രദ്ധിക്കാറുണ്ട്. കാട്ടാളൻെറ വലയിൽ പെട്ടതായ മാർജ്ജാരത്തെ കാട്ടാളൻ വരുന്നതിനു സ്വല്പം മുമ്പ് ഒരു എലി ചെന്നു രക്ഷിച്ചതായും പിന്നൊരിക്കൽ എലിയെ പൂച്ച സ്നേഹഭാവത്തോടുകൂടി ചെന്നു വിളിച്ചപ്പോൾ ഒരു കാൎയ്യവശാൽ നാം ഇഷ്ടമായിരുന്നു എങ്കിലും ആ കാൎയ്യം അവസാനിച്ചതോടുകൂടി പണ്ടത്തെപ്പോലെ നാം ശത്രുക്കളായിത്തീൎന്നിരിക്കുന്നു എന്നു എലി പറയുന്നതായും ഘോഷയാത്രയിൽ പറഞ്ഞിരിക്കുന്ന കഥ

കഥാസരിൽസാഗരത്തിൽ യോഗേശ്വരനോട്ട യൗഗന്ധരായണൻ പറയുന്നതാകുന്നു. എന്നാൽ ഔചിത്യവിശേഷം കൊണ്ടു അതുപോലെതന്നെ നമ്പ്യാർ ആ കഥയെ സ്വീകരിക്കുന്നില്ല. ഒരു മൂങ്ങായും ഒരു കീരിയും ഒരു എലിയും ഒരു പൂച്ചയുംകൂടി കാട്ടിൽ ഒരു മരത്തിന്റെ പല ഭാഗങ്ങളിലായിവസിച്ചിരുന്നു എന്നും മററു മൂന്നു ജന്തുക്കളുടേയും ഭക്ഷണസാധനമായ എലി ആ ജന്തുക്കൾമൂന്നും ഇല്ലാതിരുന്ന സമയത്തു വെളിയിലിറങ്ങി സഞ്ചരിച്ചുകൊണ്ടിരിക്കവേ കാട്ടാളന്മരുടെ വലയിൽപെട്ട പൂച്ച രക്ഷിക്കുന്നതിനായി എലിയോടു യാചിച്ചു എന്നും എന്തുചെയ്യേണ്ടു എന്നു എലി വിചാരിച്ചുനിൽക്കുമ്പോൾ മൂങ്ങായും കീരിയും വരുന്നതുകണ്ടു എലി ഓടിഓടി പൂച്ചയുടെ അടുക്കൽ പോയി വലകണ്ടിക്കാനായി പതുക്കെ ആരംഭിച്ചു. നേരംവെളുത്തു. വേടൻ വരുന്നതുകണ്ടു വല മുറിച്ചുതീർത്തു എന്നും വേടനെക്കണ്ടു പൂച്ച ഓടിപ്പോയി എന്നും എലി ഇപ്രകാരം മററു മൂന്നു ജന്തുക്കളിൽനിന്നും രക്ഷപ്പെട്ടതിന്റെ ശേഷം, ഒരിക്കൽ ആഹാരം കിട്ടാതെ വലഞ്ഞു പൂച്ചത്തടിയൻ എലിയേ കളിപ്പിക്കാനായി കൂട്ടുകാരാ! കൂട്ടുകാരാ! എന്നു വിളിച്ചു എന്നും ഈ കൌശലം ഗ്രഹിച്ചു എലി കാൎയ്യവശാൽ തനിക്കു പൂച്ചയുമായുണ്ടായിരുന്ന സ്നേഹം കാൎയ്യമവസാനിച്ചതോടുകൂടി അവസാനിച്ചുപോയി എന്നുപറഞ്ഞുവെന്നും ആകുന്നു കഥാസരിത്സാഗരത്തിലെക്കഥ ഇതിൽ മൂങ്ങായുടേയുംകീരിയുടേയും കാൎയ്യം നമ്പ്യാർ ഉപേക്ഷിച്ചുകളഞ്ഞു. ധ്രുവചരിതത്തിലെ ധനദത്തവസുലക്ഷ്മിമാരുടെ കഥയും കഥാസരിത്സാഗരത്തിൽനിന്നു എടുത്തിട്ടുള്ളതാകുന്നു. മൂലഗ്രന്ഥ

ത്തിൽ ധനദത്തന്റെ സ്ഥാനത്തിൽ സമുദ്രദത്തയെന്നും വ സുലക്ഷ്മിയുടെ സ്ഥാനത്തിൽ വസുദത്തയെന്നും പേരുകൾ കാണുന്നു. വസുദത്തയുടെ ജാരഭർത്താവിനു കഥാസരിത്സാഗരക്കാരൻ ഒരു പേരും ഇട്ടിട്ടില്ല. എങ്കിലും നമ്പ്യാർ അവനു കണ്ടച്ചനായരെന്നു പേരിട്ടു കഥക്കു ഒരു വാസ്തവസ്വഭാവം വരുത്തിയിരിക്കുന്നു. ഇതിനും പുറമെ രാജാവു ധനദത്തനെ വിളിച്ചുപറയുന്നതായും മൂലഗ്രന്ഥത്തിൽ യാതൊന്നും കാണ്മാനില്ല. കേളച്ചാരും കുറുക്കനും ആനയും ഉൾപ്പെടുന്നതായി ഘോഷയാത്രയിൽ ഉള്ള കഥ പഞ്ചതന്ത്രം രണ്ടാം തന്ത്രത്തിൽ ബ്രാഹ്മണസ്ത്രീ എള്ളുകൊടുത്തു് എള്ളു വാങ്ങിച്ചതു് എന്ന ഭാഗത്തിൽ പറയപ്പെട്ടിട്ടുള്ള ഒരു കഥയെ സ്വല്പം ഭേദപ്പെടുത്തിയിട്ടുള്ളതാകുന്നു ഇപ്രകാരം ശ്ലേഷമുള്ള ഉപകഥകൾക്കും പ്രായേണ മൂലം അന്യകവിതകളാണെന്നു തെളിയിക്കാവുന്നതാണു്. സ്വകവിതയിൽ അവിടവിടെയായി അനേകം സംസ്കൃതശ്ലോകങ്ങളും നമ്പ്യാർ തർജ്ജിമചെയ്തു ചേർത്തിട്ടുണ്ടു്.

കണ്ണാറന്തുമന്തരേണ രണിതം ഗാഢസ്വകാകസ്വയം

എന്നു തുടങ്ങുന്ന ശ്ലോകം കിരാതത്തിലും,

കഃ കാലഃ കാനി മിത്രാണി കോ ദേശഃ കൌ വ്യയാഗമൌ

കശ്ചാഹം കാ ച മേ ശക്തിരിതി ചിന്ത്യം മുഹുർമ്മുഹുഃ

എന്ന ശ്ലോകം സത്യാസ്വയംബരത്തിലും തർജ്ജമചെയ്തുകാണുന്നു. താഴെ വരുന്ന ഭാഗങ്ങൾ നമ്പ്യാരുടെ വിശാലമായ ഗ്രന്ഥപരിചയത്തെയും ഹൃദയംഗമമായ ഭാഷാന്തരീകരണരീതിയേയും വിശദമാക്കുവാൻ നല്ല ദൃഷ്ടാന്തങ്ങളായിരിക്കും.

ഗംഗാജലൈർഭഗീരഥയത്നലബ്ധൈഃ
കിം തർപ്പണം ന വിദധാതി ജനഃ പിതൄണാം
(ഭോജചമ്പു)

മുന്നം ഭഗീരഥൻ പാരം പണിപ്പെട്ടു
... ... ... ... ... ...
മജ്ജനം ചെയ്യുന്നു തർപ്പണം ചെയ്യുന്നു
(കല്യാണസൌഗന്ധികം)

൨. നഹി വന്ധ്യാ വിജാനാതി
ഗുർവ്വീം പ്രസവവേദനാം (കുവലയാനന്ദം)
ഈററുനോവിന്റെ പരമാർത്ഥമൊക്കെയും
പെററപെണ്ണുങ്ങൾക്കു തന്നേ അറിയാവൂ
(ഗണപതിപ്രാതൽ)

൩. ഘൃതകുംഭസമാ നാരീ
തപ്താംഗാരസമഃ പുമാൻ (സുഭാഷിതം)
ഇയ്യുന്ന പുരുഷന്മാർ നെയ്ക്കുംഭംപോലെ തന്നേ
മയ്ക്കണ്ണിമാരെല്ലാരും തീക്കട്ടതന്നെപ്പോലെ
(കിരാതം)

൪. ശ്രിതോസി ചന്ദനഭ്രാന്ത്യാ
ദുർവ്വിപാകം വിഷദ്രുമം (ഉത്തരരാമചരിതം)
ചന്ദനമെന്നോർത്തു വൃക്ഷം
കാഞ്ഞിരമായ് വന്നിതിപ്പോൾ (ത്രിപുരദഹനം)

൫. ശരാസനം ശാതമഖം നവാനാം
അംഭോമുചാമാഭരണം ബഭൂവ (ബാലഭാരതം)
ചണ്ഡമതാകിന കോദണ്ഡം മമ
മണ്ഡനമാക്കി മേഘങ്ങൾക്ക് (നളചരിതം)

൩- സ്രജമപി ശിരസ്യന്ധഃ ക്ഷിപ്താം
ധൂനോത്യഹിശങ്കയാ (ശാകുന്തളം)
മാലയെന്നു നിനച്ചേററം വിശ്വസിച്ച ധനമെല്ലാം
കാളസപ്പങ്ങളായ്പുന്നു കാലദോഷത്തിന്റെ മൂലം
(ത്രിപുരദഹനം)

൯- ദേഹീതിവചനംശ്രുത്വാ ദേഹസ്ഥാഃ പഞ്ചദേവതാഃ
ദേഹാൻ നിർഗ്ഗത്യഗച്ഛന്തി ശ്രീഹ്രീധീധൃതികീത്തയഃ
ദേഹിയെന്നക്ഷരംചൊല്ലുംജനത്തിന്റെ
ദേഹത്തിൽനിന്നുമാറും മഹാലക്ഷ്മിയും (പഞ്ചതന്ത്രം)

വ്വ. കാളിന്ദീജലജനിതശ്രിയഃശ്രയന്തേ
വൈദഗ്ദ്ധീമിഹ സരിതഃ സുരാപഗായാഃ (മാഘം)
കാളിന്ദിയും ഗംഗയുമേകഭാഗേ
മേളിച്ചുകാന്തപ്രസരംകലന്നു (മണിപ്രവാളം)

൯ ചാതകസ്ത്രിചതുരഃ പയഃകണാൻ
യാചതേ ജലധരം പിപാസയാ
സോപി പൂരയതി വിശ്വമംഭസാ
ഹന്തഹന്ത! മഹതാമുദാരതാ (സുഭാഷിതം)
'ഇക്ഷിതിമണ്ഡലേമേവുന്നൊരുവേഴാമ്പലെന്നുള്ള
പക്ഷികൾക്കുവഴിപോലെമാരികോരിച്ചൊരിഞ്ഞാശു
കുക്ഷിപൂത്തിവരുത്തീടുന്നില്ലയോ വാരിവാഹങ്ങൾ
രക്ഷചെയ്യുംജനത്തിന്റെ ലക്ഷണമങ്ങനെയുള്ളു
(സഭാപ്രവേശം)

൧൦ അധുനിതഖഗസ്സനൈകധാതന്നുമൽഫുല്ലതന്തുരുഹീ-
(കൃതാം
കരയന്ത്രണദന്തുരാന്തരേ വ്യലിഖച്ചഞ്ചുപുടേനപക്ഷതിം

അയമേകതമേന പക്ഷതേരധിമധ്യോർദ്ധ്വ ഗജംഘ-
(മംഘ്രിണാ
സ്ഖലനക്ഷണ എവ ശിത്രിയേദ്രുതകണ്ഡൂയിതമൌ-
(ലിരാലയം
സഗരങ്ങനദൂസ്ഥദുർഗ്രഹാൻ കട്ടകീടാൻദശതഃ സതഃ-
(കാചിൽ
നന്ദേതനകണ്ഡു പണ്ഡിതഃ പട്ടചഞ്ചൂപുടകോടികുട്ട-
നൈഃ (നൈഷധം)

മന്നവനിങ്ങനെയുരചെയ്തപ്പോൾ

... ... ... ...

ചെറുകിത്തത്തിനടന്നുതുടങ്ങി (നളചരിതം)

൧൭ അലാഭേവീരയുദ്ധസ്യ നഖപാടനസംഭൃതം

... ... ... ... ... ... ...

വ്യാഘ്ര്യാണാന്നഖനിർഭേദേനാരദഃ പരിതുഷ്യതി
(ബാലരാമായണം നാടകം)

അനേകകാന്തങ്ങളിൽ പാഞ്ഞുതട്ടുത്തങ്ങനെ

... ... ... ... ... ... ...

പിന്നെയും പിന്നെയുമുണ്ടെനിക്കാഗ്രഹം
(സുന്ദോപസുന്ദോപാഖ്യാനം)

ആബദ്ധകൃത്രിമസടാജടിലാംസഭിത്തി

... ... ... ... ... ...

നാദംകരിഷ്യതികഥം ഹിരണ്യാധിപസ്യ (ഭർത്തൃഹരി)
പട്ടിണിപെട്ടങ്ങുമിങ്ങും നടക്കുന്ന
പട്ടിക്കുതാടിയും മീശയും ദംഷ്ട്രയും

... ... ... ... ... ...

വേഷത്തിനൊത്തൊരുശബ്ദംപുറപ്പെട്ടാ
ബദ്ധമായിതെന്നൊരുശബ്ദംപുറപ്പെട്ടും
(പൌണ്ഡ്റകവധം)

ഇപ്രകാരം വളരെ ഉദാഹരണങ്ങൾ ഇനിയും ഉണ്ടു്. കൃഷ്ണചരിതത്തിൽ വളരെ ഭാഗങ്ങൾ ഭാഗവതത്തിൽനിന്നും നളചരിതംകിളിപ്പാട്ടിൽ വളരെഭാഗങ്ങൾ നൈഷധം രഘുവംശം (സ്വയംബരഘട്ടം) ഇവയിൽനിന്നും പ്രതിഫലിതങ്ങളാകുന്നു. മുകളിൽ കൊടുത്തിരിക്കുന്ന ഭാഗങ്ങളിൽ ചിലതു മൂലകവിയുടെ ആശയത്തിന്റെ ഛായമാത്രവും- ചിലതു നിഷ്കർഷമായ തർജ്ജിമയും ചിലതു തർജ്ജിമയുക്കു പുറമേ ചുററുമുള്ള സംഗതികളുടെ ചേരുകൊണ്ടു പരിഷ്കൃതവും ആയിരിക്കുന്നതു വായനക്കാർ ധരിച്ചിരിക്കുമല്ലോ. ഒരു കവിക്കുവേണ്ടുന്ന സർവ്വതോമുഖമായ സാമാന്യജ്ഞാനം നമ്പ്യാക്കു സമൃദ്ധമായുണ്ടായിരുന്നു. ജ്യൌതിഷം, മന്ത്രവാദം, തന്ത്രം, വൈദ്യം, വ്യാകരണം, വേദാന്തം, സംഗീതം,ശില്പിശാസ്ത്രം, നാട്ടുനടപ്പുകൾ മുതലായകാൎയ്യങ്ങളിൽ അദ്ദേഹത്തിനുണ്ടായിരുന്ന സാമാന്യജ്ഞാനം സ്വകൃതികളിൽ പ്രതിബിംബിച്ചുകാണ്മാനുണ്ടു്. പ്രശ്നരീതി പ്രദോഷമാഹാത്മ്യത്തിൽ സൂചിപ്പിച്ചുകാണുന്നു. യക്ഷിപീഡ, മനുക്ഷംതുള്ളൽ മുതലായ മന്ത്രവാദകാൎയ്യങ്ങളും ശക്തിപൂജ മുതലായ തന്ത്രകാൎയ്യങ്ങളും 'ഘനചന്ദനന്ത്രുൺവ്യംബു പപ്പടോശിരസാധിതം' ഇത്യാദിയോഗശ്ലോകങ്ങളും അസനവില്വാദി, ഭൃംഗാമലകാദിപ്രഭൃതിഎണ്ണകളും പഞ്ചേന്ദ്രോപാഖ്യാനത്തിൽ പരാമൎശിക്കപ്പെട്ടിരക്കുന്നു. പ്രക്രിയാകൌമുദി, സിദ്ധാന്തകൌമുദി, പ്രക്രിയാമഞ്ജരി, കാശികാവൃത്തി, പ്രക്രിയാസാ

രം, പ്രക്രിയാസർവ്വസ്വം, മനോരമ, പദ്യമഞ്ജരി, ശബ്ദകൌസ്തുഭം, ധാതുവൃത്തി, ദർഘടവൃത്തി, വൃത്തിരത്നം, ധാതുപാഠം, വാക്യപദീയം മുതലായ വ്യാകരണഗ്രന്ഥങ്ങൾ അദ്ദേഹത്തിന്ന പരിചിതമായിരുന്നെന്ന ധ്രുവചരിതാരംഭത്തിൽനിന്ന തെളിയുന്നു. 'ഉൗട്ടുണ്ടെന്നാൽ ഢങ്ങൾക്കില്ല' എന്നൊക്കെ വ്യാകരണംകൊണ്ടു നേരംപോക്കപറയാൻകൂടി നമ്പ്യാൎക്ക വൈഷമ്യമുണ്ടായിരുന്നില്ല.

ജസ്സു ഫസ്സു ഭിസ്സു കിസ്സു ഢങ്ങളുകളുന്നപ്പെന്നും
ജേപ്പുജിപ്പുതിപ്പുശിപ്പുഞമങ്ങെന്നും ചമങ്ങെന്നും
ഫവ്യഫടിച്ചുകിടാന്ദാംവ്യാകരണഘോഷമേവം

എന്നിപ്രകാരം വ്യാകരണസങ്കേതങ്ങളെ ഭക്ഷയാഗം പറയൻതുള്ളലിൽ വൎണ്ണിച്ചിരിക്കുന്നു.

മാലതീമാധവം, ശാകുന്തളം, വേണീസംഹാരം, മുദ്രാരാക്ഷസം, മാഘം, നൈഷധം, ഭട്ടകാവ്യം, കിരാതാൎജ്ജുനീയം, വിഷ്ണുപുരാണം, കൂൎമ്മപുരാണം, ഭോജചമ്പു മുതലായ പ്രസിദ്ധകൃതികൾക്കപുറമേ മല്ലികാമാരുതം കർപ്പൂരമഞ്ജരി പ്രിയദർശികാ യുധിഷ്ഠിരവിജയം മുതലായ അപ്രസിദ്ധകൃതികൾ കൂടി അദ്ദേഹം വായിച്ചിരുന്നതായി ധ്രുവചരിതത്തിൽ നിന്നും ഭക്ഷയാഗത്തിൽനിന്നും മററും അനുമാനിക്കേണ്ടിയിരിക്കുന്നു. നമ്പ്യാരെപ്പോലെ പഴമ്മൊഴികൾ ഉപയോഗിക്കുന്ന വേറെ ഒരു മലയാളകവി ഉണ്ടെന്നുതോന്നുന്നില്ല. സംസ്കൃതത്തിലും മലയാളത്തിലും ദൃഢമായ പാണ്ഡിത്യത്തിന്നപുറമേ പ്രാകൃതവും നാട്ടോടിത്തമിഴും നമ്പ്യാൎക്ക സാമാന്യം പരിചിതമായിരുന്നു. സഭാപ്രവേശത്തിലും ത്രിപുരദഹനത്തിലും പ്രാകൃതഭാഷയിൽ കവിതചെയ്യുകാണുന്നു. ഇൗ

ഒടുവിൽപറഞ്ഞ കൃതിനിൽ തമിഴ്ഭാഷയായും ഒരുഭാഗം കാണുന്നുണ്ട്.

മലയാളകവികളുടെക്കൂട്ടത്തിൽ നമ്പ്യാക്കുള്ള ഒരു മുഖ്യ ബഹുമാനഹേതു പൂർവകവിസങ്കേതങ്ങളേയും മാമൂലുകളേയും വിട്ടു സ്വമേധയിൽ ചുററുമുള്ള അവസ്ഥകൾ നിഴലിച്ചുണ്ടായിട്ടുള്ള പ്രതിബിംബങ്ങളെ സ്വാതന്ത്ര്യമായും നിരംകുശമായും പ്രതിപാദിക്കുന്ന ധീരമായ ഒരു രീതി അദ്ദേഹം ഏർപ്പെടുത്തി എന്നുള്ളതാകുന്നു. ഗുരുഭക്തനായ എഴുത്തച്ഛൻ പൂർവാചാരങ്ങൾ വിട്ടുനടക്കുക പരമവൈമനസ്യമത്രെ. കൃഷ്ണഗാഥാകൎത്താവു സ്വാതന്ത്ര്യം വളരെയുള്ളവനാണെങ്കിലും പൂർവമാതൃകകളെ കേവലം ധിക്കരിച്ചുനടക്കുന്ന കൂട്ടത്തിലല്ല. ചമ്പൂകൎത്താക്കൾക്കു അതിലും സ്വാതന്ത്ര്യം കൂടുമെന്നു പറയാം. നമ്പ്യാക്കു ചെറുപ്പത്തിൽ തുടങ്ങിത്തന്നെ തന്റെ അനുഭവത്തിലും ബുദ്ധിയിലും തോന്നുന്നതുപോലെ കവിത ചെയ്യണമെന്നുള്ള മോഹം പ്രത്യക്ഷമായി കാണുന്നുണ്ടു്. ഈ മോഹം കവിക്കു വാർദ്ധക്യമായപ്പോഴേക്കും വളരെ പടൎന്നു സ്ഥിരീഭവിക്കയും ചെയ്തിരിക്കുന്നു- പ്രഭാതവൎണ്ണനയ്ക്കു പങ്കജങ്ങളുടെ വികാസവും ചക്രവാകപ്പക്ഷികളുടെ സന്തോഷവും സൂൎയ്യകാന്തക്കല്ലുകളുടെ ജ്വലനവും അതുപോലെതന്നെ സന്ധ്യാവൎണ്ണനയ്ക്കു ചന്ദ്രകാന്തക്കല്ലിന്റെ അലിവും കോകങ്ങളുടെ വിയോഗവും സംസ്കൃതകവികളിൽ ചിലക്കു ഒഴിച്ചുകൂടാത്ത ഉരുപ്പടികളാകുന്നു. ചക്രവാകങ്ങളും ചന്ദ്രകാന്തക്കല്ലും മററും എവിടെ കിട്ടുമോ? നമ്പ്യാരും ഈ വക ചിലപ്പോൾ ഉപയോഗിക്കാറുണ്ടെങ്കിലും അവയ്ക്കു് അത്യന്തം തുച്ഛമായ സ്ഥാനമേ അദ്ദേഹം അനു

വടിക്കുന്നുള്ള നമ്പ്യാരുടെ ബാല്യകവിതകളിൽ ഒന്നായ ശീലാവതിയിൽ പ്രഭാതവർണ്ണന ചെയ്തിരിക്കുന്നതു് ഇപ്രകാരമാകുന്നു.

നാലാംദിവസമുദിച്ചു ദിശി
വെയിലും ചാരെയൊക്കെപ്പരന്നു
വിപ്രന്മാരുരുക്കുതുടങ്ങി ഇരു-
ളെപ്പേരുംനീങ്ങിയടങ്ങി
താമരപ്പൂക്കൾ വിരിഞ്ഞുള്ളവി
താമസിയാതെവിളങ്ങി
ഹോമങ്ങൾതിങ്ങളെത്തുടങ്ങിയപ്പോൾ
ധൂമങ്ങൾപൊങ്ങിത്തുടങ്ങി
എല്ലാരും വാതിൽ തുറന്നു
ഗൃഹമെല്ലാം അടിച്ചുതളിച്ചു
ദേവാലയങ്ങളിൽ പൂജാബലി
ശീവേലിഘോഷംതുടങ്ങി.
സ്ത്രീകളടുക്കളതന്നിൽചെന്നു
പാകാദികർമ്മംതുടങ്ങി
ചോരന്മാരോടിയൊളിച്ചു നൽ-
കുമാരന്മാർ ചാടിക്കളിച്ചു.

ഒരു കേരളീയഗ്രാമത്തിലെ സൂര്യോദയം ഇതുപോലെ വർണ്ണിച്ചിട്ടുള്ള ഒരു കവിയും ഉണ്ടെന്നു തോന്നുന്നില്ല. ഈവിധം സ്വാനുഭവവിഷയങ്ങളെക്കൊണ്ടു വർണ്ണിക്കുവാനുള്ള ശീലം കവിയുടെ വാർദ്ധക്യകാലത്തെ കൃതികളിൽ ഒന്നായ കൃഷ്ണലീലയിലെ പ്രസിദ്ധമായ സന്ധ്യാവർണ്ണനം നോക്കി

യാൽ എത്രമാത്രം പ്രബലപ്പെട്ടിട്ടുണ്ടായിരുന്നെന്നു കാണാവുന്നതാണ്.

കനലിൽചുട്ടെടുത്തൊരുകനകച്ചഷകംപോലെ
ദിനകരനുടെബിംബംതുടുതുടേനിറംതേടി
ചരമമാംപൎവ്വതത്തിൻമുകളിലങ്ങെഴുന്നള്ളി
പരിശോഭാടസ്സമിപ്പാനടുത്തുകാണായിവന്നു.
വിരിഞ്ഞതാമരപ്പൂക്കൾവിരിഞ്ഞതങ്ങനെക്രമ്പുന്നു
പിരിഞ്ഞുചക്രവാകങ്ങൾകരഞ്ഞതങ്ങനെനടക്കുന്നു

ഇങ്ങനെ പൂൎവരീത്യാ ചിലതു ഉപന്യസിച്ചിട്ട പിന്നെ പറയുന്നതൊക്കെയും തിരുവനന്തപുരം മുതലായ പട്ടണങ്ങളിൽ അക്കാലത്തു ഒരു സന്ധ്യാസമയത്തു നടന്നിരിക്കാൻ ഇടയുള്ള സംഗതികൾ അല്പം അതിശയോക്തിയിൽ കൂട്ടിക്കുഴച്ചിട്ടുള്ളതു മാത്രമാകുന്നു. വീടുകൾതോറും വിളക്കു വച്ചിരിക്കുന്നു, യുവതിമാർ മുല്ല മുതലായ പൂക്കൾ അറുക്കുന്നു. "കാമിനിമാർപടിക്കൽചെന്നാവലാതികിടക്കുന്നു" നായർവിടന്മാരേയും വേശ്യമാരേത്തേടി നിർലജ്ജമായി ചൂട്ടെരിച്ചുപിടിച്ചുകൊണ്ടുനടക്കുന്ന പച്ചപ്പരദേശമാരേയും മററും അവരുടെ ഗൂഢവ്യാപാരത്തിന്റെ മൂടിനീക്കി ജനസമക്ഷം കൊണ്ടുവന്നു നിർദ്ദയമായി വൎണ്ണനാവ്യാജേന കവി മർദ്ദിക്കുന്നു. നമ്പ്യാരുടെ അലങ്കാരങ്ങളും ചുററുമുള്ള സംഗതികളെ സ്ഥാപിച്ചാകുന്നു. ശ്ലേഷഗർഭങ്ങളായ ഉപമകൾകൊണ്ട് ചില സംസ്കൃതകവികൾ എന്തിനേയും വേറെ എന്തിനോടും സദൃശപ്പെടുത്താറുണ്ട്. കത്തുന്ന വിളക്ക് ഒരു മഹാരാജ്യതുല്യമാണെന്ന് ഞാൻ ശ്ലേഷംകൊണ്ട് തെളിയിക്കാം. ഒരു മഹാരാജ്യവും വിളക്കും ചക്രവൎത്തി

പ്രഭാസിതമാണല്ലോ. പടക്ഷ വിളക്കു വട്ടത്തിലിരിക്കുന്ന തിരികൊണ്ടു ശോഭിച്ചതെന്നും രാജ്യം ചക്രവത്തിയെക്കൊണ്ടു ശോഭിച്ചതാണെന്നും ആണ് എൻെറ വിവക്ഷ ഇപ്രകാരം വാക്കുകൊണ്ടുള്ള ചെപ്പടിവിദ്യകൾ നമ്പ്യാക്ക് വളരെ ചുരുക്കമാകുന്നു. കാത്തവീയ്യാജ്ജുനൻ കൈകൾകൊണ്ടു നർമ്മദാനദിയിൽ ചിറകെട്ടിയിരുന്നതു മാററിക്കളഞ്ഞപ്പോൾ വെള്ളത്തിൽ ഒഴുകിപ്പോയ രാവണൻ ഇരുപതു തണ്ടുവച്ചു മുറുക്കിയ വഞ്ചിപോലെ പോയി എന്നും, കാളിയൻ ശ്രീകൃഷ്ണനെ പാഞ്ഞടുത്തപ്പോൾ

ഉച്ചണ്ഡമാംഫണാമണ്ഡലമാകവേ
ഉച്ചത്തിലങ്ങുയത്തിപ്പിടിച്ചങ്ങിനെ
മെച്ചത്തിലോട്ടുന്ന വഞ്ചികണക്കിനെ
കൊച്ചുഗോവിന്ദനെപ്പാഞ്ഞടുത്തീടിനാൻ

എന്നുമാണു കവി ഉപമചെയ്യുന്നതു്.

ബലവിയ്യപരാക്രമമില്ലാത്ത കൈകൾ പേരാൽതന്നുടെ വേരുകണക്കെ' കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ട രാവണൻ 'വലയിൽപ്പെട്ടകുരങ്ങുകണക്കേ' ഐരാവതപൂജയിൽ അജ്ജുനൻ യുദ്ധത്തിനു വരുമ്പോൾ ഞങ്ങൾ യുദ്ധംചെയ്യാമെന്ന ഭാവത്തിൽ 'ആകാമെന്നുപറഞ്ഞവരെല്ലാം ഉരമാൽമൂളീടുന്നതുപോലെ' കുററംപറവാൻനിൽക്കുന്നവർ കുറുകണക്കേ' നീരസനായ ഒരുവൻ ദമയന്തിയുമായിരിക്കുന്നതു നല്ലമുഴുത്തകഷണ്ടിക്കാരൻ മുല്ലപ്പൂമലർചൂടിയപോലെ' യുദ്ധത്തിൽ തോററവർ 'ചാട്ടംപിഴച്ചകപിക്കൂട്ടംകണക്കേ' പുരോചനനെ ഭീമൻ ചവുട്ടിയപ്പോൾ 'പത്തികണക്കേ മുഞ്ഞിയരഞ്ഞു' യുദ്ധത്തിനായി പടയിൽവന്നുചാടിയവർ

'കാററുകൾതട്ടിക്കരെപാറീട്ടുമൊരാററിലെ വെള്ളത്തിരകൾ കണക്കേ നീററിൽനടക്കുംമുതലകൾപോലെ ചീററിയടുക്കുക' ത്രിപുരന്മാൎക്കു വെയിലുതട്ടി ശരീരങ്ങൾ 'കോലുപോലെ ചമഞ്ഞാശു തോലുചുക്കിച്ചുളിഞ്ഞിട്ടും ശിലമേത്തും പകന്നിട്ടു' 'റെണ്ണൻവാഴകണക്കെതട്ടിവെച്ചോരു പൊണ്ണത്തടിയനതാകിയഭീമൻ' 'കെറിക്കുചക്കകെണ്ടിക്കുംകണക്കെ കായമെപ്പേരും നുറുക്കി' എന്നും മററും പരിചിതവസ്തുക്കളുമായുള്ള ഉപമകളും

'നീററിൽനടക്കുംനക്രം ചീററിയടുക്കുന്നേരം
ആററിലെക്കുഴനായ്ക്കൾ മാററു പാൻമതിയാകുമോ'
'ഇരുമ്പുകട്ടിയെത്തട്ടിമറിക്കാമെന്നുഭാവിച്ചാൽ
ഉറുമ്പിൻകൂട്ടത്തിനുണ്ടോ തരിമ്പുംസാദ്ധ്യമാകുന്നു

(കുംഭകൎണ്ണവധം)

'തീയോടുപിണങ്ങാമെന്നോരു പാററയ്ക്കഭിലാഷം'

(ഫർ വൃത്തം)

'രവിയോടൊക്കുമോ മിന്നാമിനുങ്ങെന്നുള്ള ജന്തുക്കൾ'

(സഭാപ്രവേശം)

ഇങ്ങനെയുള്ള അപ്രസ്തുതപ്രശംസകളും ആണു നമ്പ്യാരുടെ കവിതാവനിതയുടെ അലങ്കാരങ്ങൾ. നമ്പ്യാരുടെ വേറെ ഒരു വിശേഷം വൎണ്ണനയുടെ ഊൎജ്ജിതത്വവും തന്മയത്വവുംകൊണ്ടു വൎണ്ണ്യവിഷയങ്ങളെ സാക്ഷാൽകരിക്കുന്നതിനുള്ള ശക്തിയാകുന്നു. 'ങ്യാവോങ്യാ ഘോകരവൃത്തുംചെയ്തു' പൂച്ചകൾ, 'കകകകകകംസൻ' 'കികികികികൃഷ്ണൻ' 'പുപുപുപുപൂതന' എന്നുതുടങ്ങുന്ന വിക്കന്മാർ, 'ഘണഘണഘോഷമായ മണികൾ', 'സരിഗമപധനിസ' എന്നു തുടങ്ങുന്ന പാട്ടു

കാർ, ഒരു 'ചൊവ്വാദോഷം കാൺമാനുണ്ടു' എന്നും മററും പറയുന്ന കണിയാന്മാർ, 'ഘനചന്ദനശുണ്ഠ്യംബു പപ്പടോശിരസാധിതം' ഇത്യാദി പഠിച്ചുസഞ്ചരിക്കുന്ന വൈദ്യന്മാർ, 'മിണ്ടുന്നു' കൊള്ളുന്ന ശരങ്ങൾ, ഇപ്രകാരം തന്മയങ്ങളായ പാത്രങ്ങളേയും പദാർത്ഥങ്ങളേയും കൊണ്ടാണ് അദ്ദേഹത്തിൻെറ പെരുമാററം. ഒരു വസ്തുവിൻെറ പ്രതീതിയുണ്ടാകുവാൻ അതിനെ കവി കേവലം പകർത്തുകയല്ലെന്നും ആ വസ്തു ഉണ്ടായിരിക്കുന്നതിനു അവശ്യംവേണ്ട ഘടകാംശങ്ങളെ കണ്ടുപിടിച്ചു പ്രതിപാദിക്കയാണെന്നും നാം പ്രത്യേകം ഓത്തിരിക്കണം. യാതൊരു ഭാഗങ്ങളെ വണ്ണിച്ചാൽ ഒരു വസ്തുവിൻെറ ബോധമുണ്ടാകുമോ അവയെ കണ്ടുപിടിക്കാൻ, ചില കായ്യങ്ങളിൽ നമ്പ്യാക്കു പ്രത്യേക വാസനയുണ്ടു്.

'മെലിഞ്ഞ കൈകളെക്കൊണ്ടു ചൊറിഞ്ഞു രോമമെല്ലേരും കൊഴിഞ്ഞു മേനിയും ചുക്കിച്ചുളിഞ്ഞു കണ്ണിനുകാഴ്ച കുറഞ്ഞു പീളയുംവന്നുനിറഞ്ഞു' കിടന്നിരുന്ന കല്യാണസൌഗന്ധികത്തിലെ മൂത്തകുരങ്ങിൻെറ വണ്ണന പ്രസിദ്ധമാണല്ലോ. ഇപ്രകാരം തന്നെ ബാല്യൽഭവത്തിൽ ബാലവാനരന്മാരെ വണ്ണിക്കുമ്പോൾ അവ അങ്ങോട്ടുമിങ്ങോട്ടും ചാടുന്നതും, വാലുയത്തിനടക്കുന്നതും കാഞ്ഞിരക്കാ ചപ്പിക്കൊണ്ടു നടക്കുന്നതും സ്ത്രീകളെ പല്ലിളിച്ചു കാണിക്കുന്നതും മററുമാണ് നമ്പ്യാരുടെ ദൃഷ്ടിയിൽ പെടുന്നതു്. പിന്നെയും മൂക്കിൽ ഈയം ഉരുക്കിയൊഴിച്ചു കുംഭകണ്ണൻ ഉണരുന്നതിനെ കവി വണ്ണിക്കുന്നു.

'കണ്ണുതുറന്നുകിഞ്ചന ചഞ്ചലം രണ്ടുപാണികളും കട

ഞ്ഞഥ കോട്ടവാപുനരിട്ടടൻ രണ്ടുകയ്യുമിളക്കിയാന്ന വലി ച്ചു മുഞ്ഞിചുളിച്ചുടൻ' ഇത്യാദി. ദേവേന്ദ്രന്റെ ദുഷ്പ്രഭുതപ മൂർഖതയെ കാണിപ്പാൻ ഇന്ദ്രൻ അപ്സരസ്സുകളുടെ നാട കംകാണ്മാൻ പോയിരുന്നപ്പോഴും വെററിലക്കാരനും പണ്ട ത്തെ യജമാനന്മാൎക്ക അവശ്യം വേണ്ടിയിരുന്ന കാല്യത്തെ ക്കകാരനും വേണമെന്നു സിദ്ധാന്തിച്ചതായി കവി വൎണ്ണിക്കു ന്നു. പിന്നെയും നാടൻപട്ടയുടെ സ്വഭാവം കവി വൎണ്ണി ക്കുന്നതു് കാൺക.

പുള്ളിച്ചേവകനൊന്നുണ്ടൊരു പട്ടി മമവീട്ടിൽ

... ... ... ... ... ... ...

ഞ്ഞോട്ടപോയാലന്നു പിന്നെക്കള്ളനേക്കാണുകയില്ല

(ഹരിശ്ചന്ദ്രചരിതം)

ചിലപ്പോൾ വളരെ സംക്ഷിപ്തമായും ചിലപ്പോൾ പ ടത്തിയും നമ്പ്യാർ വൎണ്ണിക്കാറുണ്ടു്.

കേട്ടീലയോനിങ്ങളുത്താനപാദന്റെ
വീട്ടിലെക്കോലാഹലങ്ങളിന്നാക്കവേ
ജ്യേഷ്ഠത്തിയുമനുജത്തിയുംതങ്ങളിൽ
ചട്ടികലങ്ങളും കൂടെപ്പകുത്തുപോൽ

എന്നു് ഉത്താനപാദന്റെ ഗൃഹച്ഛിദ്രവൎണ്ണനകണ്ടു് ഈ ഭാ ഗം വളരെ വിവരിച്ചു് ധ്രുവചരിതം തുള്ളപ്പാട്ടുണ്ടാക്കിക്കൊ ണ്ടുചെന്ന വേറെ ഒരു കവിയുടെ കൃതി മഹാരാജാവു് തീയി ലിട്ടു ചുട്ടുകളഞ്ഞതായി ഒരു കേൾവിയുണ്ടു്.

കണ്ണിണകൊണ്ടു കടുകുവറക്കുന്ന
പെണ്ണിനെക്കണ്ടാലടങ്ങുമോ പൂരുഷൻ

എന്നു സ്ത്രീകളുടെ വശീകരണശക്തിയെ സുന്ദോപസു ന്ദോപാഖ്യാനത്തിൽ വൎണ്ണിച്ചിരിക്കുന്നു. പക്ഷെ ഗന്ധമാദനം വൎണ്ണിക്കുമ്പോൾ എന്തെല്ലാമോ കാട്ടുപടലം കവിവൎണ്ണനയിൽ ഉൾപ്പെടുത്തിക്കാണുന്നു എന്നതും പ്രസ്താവയോഗ്യമാകുന്നു. ചിത്രമെല്ലാം വരച്ചുകഴിഞ്ഞു ജീവചൈതന്യം വരുത്തുവാൻ മുഖത്തും മററും ചിത്രകാരന്മാർ ചില മിനുക്കുവേലകൾ ചെയ്യാറുള്ളതുപോലെ നമ്പ്യാൎക്കു ചില പൊടിക്കൈകൾ ഉണ്ടു്. വിശന്നു വന്നപ്പോൾ കഞ്ഞി കിട്ടാതെ വന്ന നായർ വെറുതേയിരുന്ന കുഞ്ഞുങ്ങളുടെ തലയിൽ കാത്തുകിടന്ന വെള്ളമെല്ലാം ഒഴിക്കയും പിരവ എടുത്തെറിക്കയും അരകല്ലു കിണററിലെറികയും മററുംകഴിച്ചു് ഉറഞ്ഞുകൊണ്ടു പുരയുടെ ചുററും മണ്ടിനടന്നതുപോലും! പ്രദോഷമാഹാത്മ്യത്തിൽ ഗാന്ധൎവ്വവേളികൊണ്ടു സാധാരണ കല്യാണത്തിനുവേണ്ട പന്തൽ, സദ്യ, കരക്കാരുടെയും പിടാകക്കാരുടെയും ആരാധനം, ബ്രാഹ്മണൎക്കു ദക്ഷിണ മുതലായി അനേകമെണ്ണങ്ങൾ വേണ്ടിവന്നില്ലെന്നു പറഞ്ഞു. അങ്ങ അററത്തെ ലാഭമായി പറഞ്ഞിരിക്കുന്നതു "കണിയാൎക്കു രണ്ടുചക്രം കണികാണ്മാൻ കൊടുക്കേണ്ട" എന്നുള്ളതാണു്. പിന്നെയും പടവന്നു കയറിയാലുള്ള വൈഷമ്യങ്ങൾ കാണുക.

കണ്ടഗ്രഹത്തിൽ കലവും തവിയും
കണ്ടെന്നാലവർകേറിയെടുക്കും

എന്നുതുടങ്ങി ബ്രാഹ്മണരേയും അന്തൎജ്ജനങ്ങളേയും ഉപദ്രവിക്ക, വീടിനു തീവയ്ക്ക, വാപ്പു ഉരുളി ആഭരണങ്ങൾ, അതിനിടയിൽ ഒരാളിന്റെ വക ഓട്ടുകിണ്ടി, മുണ്ടു, കന്നുകാലി ഇവയ്ക്കു നാശം, ഇത്യാദികളു പുറമേ,

കണ്ടച്ചാരുടെ മുണ്ടുംപോയി

... ... ... ... ...

ചെങ്ങാതിക്കൊരു തുമ്പാപോയി

ഇങ്ങനെ അവസാനിക്കുന്നു. നമ്പ്യാരുടെ വേറെ ഒരു ഗുണം അദ്ദേഹത്തിൻെറ അതിദൃഢമായ ഔചിത്യബുദ്ധിയാകുന്നു. ഇതും അദ്ദേഹത്തിൻെറ അന്യഗുണങ്ങളെപ്പോലെ തൻെറ കവിത വായിക്കുവാനും കേൾക്കുവാനും ഉള്ള ജനസാമാന്യത്തിൻെറ പാണ്ഡിത്യവും ബുദ്ധിശക്തിയും ഇത്രമാത്രമേ ഉള്ളു എന്നു് അദ്ദേഹത്തിന്നു് അറിവുണ്ടായിരുന്നതിൻെറ ഫലമാകുന്നു. മുൻപറഞ്ഞ ഔചിത്യം മൂന്നുവിധത്തിൽ കാണുന്നുണ്ടു്. ഒന്നാമതായി ഭാഷ.

സംസ്കൃതത്തിൽ വ്യാകരണപര്യന്തം വൈദുഷ്യമുണ്ടായിരുന്ന ഒരാൾ അക്കാലത്തു തൻെറ പാണ്ഡിത്യം പ്രകടിപ്പിക്കാതെ നമ്പ്യാരെപ്പോലെ ലളിതമലയാളത്തിൽ കവിതയുണ്ടാക്കുവാൻ യത്നിച്ചിരിക്കയില്ല.

ഭടജനങ്ങടെനടുവിലുള്ളോരു പടയണിക്കിഹചേരുവാൻ

വടിവിയന്നൊരുചാരുകേരളഭാഷതന്നെ ഉചിതംവരൂ

എന്ന ബോധം നമ്പ്യാക്കു ചെറുപ്പത്തിൽ തന്നെ ഉണ്ടായതായി തോന്നുന്നു. ആകയാൽ സംസ്കൃതം അധികം കലരാതിരിക്കണം എന്നതിൽ അദ്ദേഹത്തിന്നു പ്രത്യേകം നിഷ്ഠയുണ്ടായരുന്നു. ഭാഷാകവനത്തിന്നു താൻ തുനിയുന്നതു് സംസ്കൃതഭാഷാവിഷയമായ അപാണ്ഡിത്യംകൊണ്ടല്ലെന്നും ശ്രോതാക്കളുടെ പ്രീതിക്കും രീതിക്കും ഭാഷയായാലേ തരമാകയുള്ളു എന്നും നമ്പ്യാർ കീചകവധത്തിൽ വ്യക്തമായി പ്രസ്താവിച്ചിരിക്കുന്നു. എങ്ങനെയെന്നാൽ,

ഭാഷയായ് പറവാനുമടിയനു സംസ്കൃതത്തിലുമൊന്നുപോൽ
ദോഷഹീനപഠിതമല്ലമുഴിപ്പതുണ്ടിവിടിന്നതിൽ
ശേഷിയില്ലഭടജ്ജനങ്ങൾക്കു ധരിച്ചിടാകടുസംസ്കൃതം
ഭാഷയായ് പറയാമതിൽചിലദൂഷണം വരുമെങ്കിലും

എങ്കിലും ആദ്യം സ്വല്പം സംസ്കൃതം കൂട്ടുതലായിത്തന്നെ കാണ്മാനുണ്ട്.

ധർമ്മജനുവാചകുശലം കിമു കൃഷ്ണനാം
മന്നവ വചാംസി കഥയാമിഹരശംഭോ

ഇത്യാദി സംസ്കൃതസ്പർശംകൊണ്ടും മററും അല്പം ചവർപ്പുള്ള പ്രയോഗങ്ങൾ കാലക്രമത്തിൽ പരിപക്വങ്ങളായി കോമളവിന്യാസങ്ങളായി,

കണ്ടായോ കനിവൊടുചൂതവൃക്ഷമേ നീ
കണ്ടാലങ്ങഴകുടയോരു ചാരുരൂപം
തണ്ടാർബാണനുമവനോടുതുല്യനല്ലെ-
ന്നുണ്ടാകുംമനസിതവാപികണ്ടതാകിൽ

ഇത്യാദി മധുരവാക്യങ്ങളായി പരിണമിക്കുന്നു. നമ്പ്യാരെപ്പോലെ മലയാളഭാഷയ്ക്കു അയവും വിശാലതയും വരുത്തിട്ടുള്ള വേറെ ഒരു കവി ഉണ്ടെന്നു തോന്നുന്നില്ല. ദുർഗ്രഹമായ വേദാന്തവും തുച്ഛങ്ങളായ ലൌകികകാര്യങ്ങളും പ്രതിപാദിക്കുന്നതിന് അദ്ദേഹത്തിൻെറ ഭാഷ ഒരുപോലെ പ്രയോജനപ്പെട്ടു. വർണ്ണ്യവസ്തുവനുസരിച്ചു ഭാഷയ്ക്കു ഗൌരവം വരുത്തുന്നതിൽ കവി സശ്രദ്ധനാണ്. ഉദാഹരണമായി കാളിയമർദ്ദനത്തിൽ കാട്ടുതീ പിടിക്കുന്നതു അദ്ദേഹം വർണ്ണിക്കുന്നു: —

സത്വരതരഹത്തമതംഗജകടതടപുടമദശബളം
ഉദ്ധതപരിണദ്ധമഹാനല കടുതരചടപടബഹളം
ജൃംഭിതമദസംഭ്രമചംക്രമസരഭസമിളദലിതശിലം
കമ്പിതബഹുശാഖപാവക ദഹനകഠോരകരുകരിതം

ശബ്ദാലങ്കാരത്തിലും അർത്ഥാലങ്കാരത്തിലും കവിക്കു ആദ്യമുണ്ടായിരുന്ന ഭ്രമം കാലക്രമേണ ക്ഷയിച്ചു് അവസാനകൃതികളിൽ പദങ്ങളുടെ ശുദ്ധിയും സുശ്രവതയും അർത്ഥപുഷ്ടിയും കവിതക്കാർ സർവോപരി നോക്കേണ്ടതാണെന്നുള്ള ഭാവത്തിൽ പരിണമിക്കുന്നു. എങ്കിലും എഴുത്തച്ഛൻ, ചെറുശ്ശേരി, ഉണ്ണായിവാര്യർ മുതലായവരെപ്പോലെ നമ്പ്യാരും ഭാഷാകവിതയ്ക്കു പ്രാസംവേണമെന്ന കൂട്ടത്തിലാകുന്നു. പക്ഷെ വശ്യവാക്കായ ഒരു കവിയും പ്രാസത്തിനു ബുദ്ധിമുട്ടാറില്ല.

രംഭാപരിരംഭസംഭോഗസംരംഭ
സംഭാവനാരംഭശുംഭദ്വിലാസികൾ"

ഇത്യാദി ചില ദിക്കിൽ പ്രാസത്തിന് സംസ്കൃതത്തേക്കൂടി സഹായത്തിനു വിളിക്കുന്നെങ്കിലും

ഇടിയുമുടനുടലിടിയുമളവൊരുവെടിയുമൊരുവിധ-
[മടികളും
തടിയനുടെതടിയൊടിയുമിടിപൊടിത്തടിതി-
[കട്ടതൗകടികളും
ഈരേഴുലകെന്നുമ്പരാമരത്തിൻെറ

... ... ...... ... ...

സാരമാംഭക്തിവിശ്വാസമില്ലായ്കയാൽ

ഇങ്ങനെ ഭാഷാപദപ്രാസത്തിനും അദ്ദേഹത്തിന് ക്ലേശ

ലില്ല. പരിഹാസരസത്താൽ പരിതപ്തമായുരുകിയൊഴു കുന്ന ഭാഷാസ്വർണ്ണപിണ്ഡം ചില ദിക്കിൽ ചുഴന്നു കട്ടി പിടിച്ചു ലോകോക്തി രൂപത്തിൽ സർവദാ കാലപുരുഷ ന്റെ കൈവിരലിലെ കനകമോതിരം പോലെ പരിശോ ഭിക്കുന്നതാണ്. (൧) ഗതികെട്ടാൽ പുലി പുല്ലും തിന്നും (൨) തോണികടന്നാൽ തുഴകൊണ്ട് (൩) കനകംമൂലം കാ മിനിമൂലം കലഹം പലവിധമുലകിൽ സുലഭം (൪) കടിയാ പ്പട്ടി കരയ്ക്കുമ്പോളൊരു വടിയാൽ നിൽക്കമതല്ലാതെന്തി ഹ (൫) ശോകമെന്നതു പെരുന്നേരത്തു കൂട്ടത്തോടെ (൬) ക യ്യിൽകിട്ടിയ കനകമുപേക്ഷിച്ചീയംകൊൾവാവിപ്പിക്കൊ ല്ലാ (൭) ഉറക്കത്തിൽ പണിക്കത്തം തനിക്കുമെനിക്കുമില്ല ഇ ത്യാദി ഈ വകയിൽ ഏതാനും മാത്രമാകുന്നു. രണ്ടാമതാ സി പ്രതിപാദനരീതി അന്യകവികൾ സാമാന്യംകൊണ്ടും തന്മാത്രഗുണങ്ങൾകൊണ്ടും വർണ്ണിക്കുന്നതു, നമ്പ്യാർ വി ശേഷംകൊണ്ടും ഗുണികളേക്കൊണ്ടും വർണ്ണിക്കുന്നു. ഇതു കൊണ്ടും പറയുന്നതിന്നു ക്രർമ്മവന്നില്ലെന്നു തോന്നിയാൽ അതിനൊരുപമ കൂടി ചേർക്കുന്നു. കിരാതാർജ്ജുനീയ കാവ്യത്തിൽ

> തപസാതിപിഡിതകൃശസ്യ
> വിരഹിതസ്സഹായസമ്പദഃ
> സതപവിഹിതാത്തുലംഭുജയോ-
> ർബലമസ്യപശ്യതമൃധോത്തികംപ്യതഃ

എന്നു ശിവൻ പറയുന്നതിന്റെ സ്ഥാനത്തിൽ പക്ഷേ ഇതിന്റെ ഛായതന്നെ എടുത്തു കിരാതം തുള്ളലിൽ

എലിയെപ്പോലെയിരിക്കുന്നവനൊരു
പുലിയെപ്പോലെ വരുന്നതുകാണാം
നൊററുവിശന്നുകിടക്കും ഫൽഗുന-
നേററുവരുമ്പോൾഭ്രമികലുങ്ങും

എന്നു നമ്പ്യാർ പറയുന്നതിനു കൂടുതൽ സ്പഷ്ടതയും ശക്തിയുമുണ്ട്. സാമാന്യവിശേഷങ്ങളെക്കൊണ്ടു വർണ്ണിക്കുന്ന രീതിയേയും ഉദാഹരിക്കാം.

അക്കാലം രൈവതകമായ പർവ്വതത്തിങ്കൽ
... ... ... ... ... ... ...
പുഷ്കരാക്ഷികൾകോപ്പിട്ടേററവും ഫലിപ്പിച്ചു

എന്ന് എഴുത്തച്ഛൻ അന്തർദ്വീപത്തിലെ ഉത്സവം വർണ്ണിക്കുന്നതിൽ കൂടുതലായി ഒരംശം ചേർപ്പാൻ കാണുന്നില്ല. നമ്പ്യാരുമൊരുത്സവം വർണ്ണിക്കുന്നുണ്ട്. അതിൽ എഴുത്തച്ഛൻ പറയുന്നതിൽ കൂടുതലൊന്നുമില്ല. പക്ഷേ വാദിത്രാദിഘോഷമെന്നെഴുത്തച്ഛൻ പറയുന്നതിന്റെ സ്ഥാനത്തു ചെണ്ട, തിമില, ശംഖ, മദ്ദളം മുതലായ വാദ്യങ്ങളും അതു കൊട്ടുന്ന കൊമരി, കേളൻ മുതൽപേരെയും

കാളമെടുത്തുവിളിക്കണമെന്നാൽ
കേളനെവച്ചിട്ടൊരുവനുമില്ല
മേളംകൂട്ടുകിലങ്ങവനല്ലം
താളംതെററുമതുണ്ടൊരുദോഷം

എന്നും മററും അവരുടെ സ്വഭാവവും കൂടി നമ്പ്യാർ വർണ്ണിക്കുന്നു. ഉത്സവത്തിനു ആളുകൾ വന്ന് ആൽത്തറമേൽ കേറുന്നു. ആ കൂട്ടത്തിൽ മണപ്പാടൻമുണ്ടു നീട്ടിയുടുത്തു 'വടിയും കയ്യിലെടുത്തു വരുമന്നൊരു തടിയൻ പുറകെ

യൊരുത്തിയുമുണ്ടു' ഇതിന്നിടയിൽ ഉത്സവത്തിൽ മേളക്കാരുടെ കൂട്ടത്തിൽ പേരു ചാർത്തിയാൽ ഒന്നുമില്ലെങ്കിലും ശാപ്പാടെങ്കിലും കഴിയുമല്ലോ എന്നു വിചാരിച്ചു ചെന്നിട്ടുള്ളവരെ കവി കണ്ടുപിടിച്ചു 'ഊട്ടിന്നുവന്നുകിടക്കുന്നവരുടെ കൂട്ടക്കാരെ ചാർത്തുകയില്ല' എന്നു നേരത്തെ അവൎക്കു മുന്നറിവു കൊടുക്കുന്നു; ഇങ്ങിനെ ഓരോന്നും പ്രത്യേകമെടുത്തു അതിൽ വല്ലതും പരിഹാസത്തിനു വകയുണ്ടോ എന്നു പരീക്ഷിച്ചാണു നമ്പ്യാരുടെ വൎണ്ണനാരീതി. വൎണ്ണനയ്ക്കു മൂൎച്ച കൂടി 'ഹോഗാറത്ത്' എന്ന ചരിത്രകാരനെപ്പോലെ തലയിൽ ഒരു ചെറിയ പോറൽ ഉണ്ടെന്നു പറയേണ്ടടിക്കിൽ തല മുറിഞ്ഞുപോയി എന്നു പറഞ്ഞു കലാശിപ്പിക്കുന്നതു നം കവി മടിക്കുന്ന കൂട്ടത്തിലല്ല. ദുഷ്ടവികണ്ടകന്മാരെക്കുറിച്ചു മുമ്പു പറഞ്ഞിട്ടുള്ളതു ഇതിന്നു നല്ല ദൃഷ്ടാന്തമാണ്. അന്യസുന്ദരികളെക്കുറിച്ചു തിലോത്തമയുടെ അസൂയ വൎണ്ണിക്കുമ്പോൾ അവൾക്കു

'ചില നാരികളെക്കണ്ടാൽ തലനോവുതുടങ്ങീടും'

(കാളിയമർദ്ദനം)

എന്നു കവി തട്ടിവിടുന്നു.

ഹരിണീസ്വയംവരം തുള്ളലിൽ ലക്ഷ്മീസ്വയംവരം നാടകം അഭിനയിക്കുന്നതിനു ചിത്രസേനൻ ഉൎവ്വശ്യാദികളായ അപ്സരസ്സുകളോടു പറയുന്നു.

അങ്ങുമിങ്ങുംനോക്കിവല്ലതുംകാട്ടിയാൽ

... ... ... ... ... ...

ചാടീടുവാനെന്തുകാരണംചൊൽകെടോ

ഇത്യാദി വായിക്കുന്നവക്ക് അച്ചിക്കുറപ്പും അടിച്ചുതളിക്കാരും തമ്മിലുള്ള ഇടപാടല്ലാതെ സരസമാരായ അപ്സരസ്ത്രീകളുടെ രാമണീയകമോ സൌകര്യമോ മനസ്സിൽ സ്ഫുരിക്കുന്നതല്ല.

ഔചിത്യബുദ്ധിയുടെ ഫലമായി മൂന്നാമത്തൊരു ഗുണം സങ്കല്പശക്തിയുടെ ഗതിവിശേഷമാകുന്നു. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ ലോകത്രയവും താൻ അമ്പലപ്പുഴയും തിരുവനന്തപുരത്തും കണ്ട തരത്തിലുള്ള ജനങ്ങളെക്കൊണ്ടു പരിപൂർണ്ണമായിരുന്നു. ദുര്യോധനൻ, ദേവേന്ദ്രൻ, രാവണൻ മുതല്പേർ അക്കാലത്തെ പ്രഭുക്കന്മാരുടേയും രാജാക്കന്മാരുടെയും, ഉർവശി, ദമയന്തി മുതലായവർ കുട്ടനാട്ടുസ്ത്രീകളുടെയും ഛായകളായിട്ടാണ് അദ്ദേഹത്തിൻെറ സങ്കല്പം. ഉപമാദികളായ അലങ്കാരപ്രയോഗം കൊണ്ടു വർണ്ണ്യവസ്തുവിൻെറ പൂർണ്ണപ്രതീതിയുണ്ടാക്കുന്നതിനുള്ള ശക്തിക്കും ചില ഉദാഹരണങ്ങളെ ഉന്നയിക്കാം. നർമ്മദാജലപ്രവാഹത്തിൽ ഒഴുകിപ്പോയ രാവണനെ ഇരുപതു തണ്ടുവച്ചുമുറുക്കിയ വഞ്ചിയോടുപമിച്ചതു മുൻപുതന്നെ പ്രസ്താവിച്ചുവല്ലോ. ഉപമയിൽ കൈകളെ തണ്ടുകളോട് സദൃശീകരിച്ചു അവയ്ക്കു പ്രാധാന്യം കല്പിച്ചതു രാവണൻ വെള്ളത്തിൽ ഒഴുകിപ്പോകാതെയിരിക്കുന്നതിലേക്കു കൈത്തണ്ടുകൾകൊണ്ടു വളരെ തുഴയുകയും കുഴയുകയും ചെയ്തു എന്ന സംഗതിയെ ലക്ഷീകരിച്ചാകുന്നു. പിന്നെയും പൌണ്ഡ്രകവധം തുള്ളലിൽ, കൃഷ്ണനും പൌണ്ഡ്രകനും തമ്മിലുള്ള പരിഹാസകരമായ ആളുമാറാട്ടവഴക്കിൽ കൃഷ്ണനെക്കുറിച്ചു പൌണ്ഡ്രകൻെറ ആക്ഷേപം,

> അച്യുതാ! നീ എൻ്റെകോപ്പുകളാകവെ
>
> ... ... ... ... ... ...
>
> കൊച്ചുഗോപാലൻ്റെ ദുർമ്മോഹമത്ഭുതം

ഇവിടെ കച്ചിൽ കോലത്തോട് കൃഷ്ണനെ ഉപമിച്ചതിൽനിന്നുള്ള രസം അനവധി വാക്യജാലങ്ങളെക്കൊണ്ടു വർണ്ണിച്ചാലും സിദ്ധിക്കുന്നതല്ല. ഈ ഭാഗത്തെ സമർത്ഥിക്കാൻ വേറൊരു ഉദാഹരണംകൂടി ഉദ്ധരിക്കുന്നു. മിക്ക തുള്ളക്കഥകളിലും സദ്യയേയും സദ്യ ഉണ്ണുന്നവരേയും നമ്പ്യാർ വർണ്ണിക്കുന്നുണ്ട്.

> പരാന്നം പ്രാപ്യദുർബുദ്ധേ മാപ്രാണേഷുദയാംകുരു
>
> ദുർല്ലഭാനിപരാന്നാനി പ്രാണാജന്മനിജന്മനി

എന്ന തത്വത്തെ പ്രമാണമാക്കി സദ്യയുണ്ണാൻ നടക്കുന്ന പാത്രാളക്കുക്ഷികളായ ജനങ്ങളോടു നമ്പ്യാക്ക സ്വല്പമായ ഒരസൂയയും അതുകൊണ്ടുള്ള വൈരവുംകൂടി ഉണ്ടായിരുന്നിരിക്കാം. പാഞ്ചാലീപരിണയത്തിലെ സദ്യവിസ്താരത്തിൽ അത്തരക്കാക്ക ഭക്ഷ്യപദാർത്ഥങ്ങളോടുള്ള പരാക്രമത്തെ പ്രതിപാദിക്കുന്ന കൂട്ടത്തിൽ,

> രണ്ടുവല്ലം നിറച്ചുള്ള പപ്പടത്തെപ്പൊടിച്ചിട്ടു
>
> രണ്ടുകൊട്ടപ്പഴംകൂടി തൊലിച്ചിട്ടൊന്നമത്തിട്ടു
>
> അഷ്ടഗന്ധംപോലെയാക്കിയൊട്ടുശേഷിപ്പൂട്ടുതിന്നും
>
> പട്ടരുണ്ണുന്നതുകണ്ടാൽ ഗോഷ്ഠിയല്ലാതൊന്നുമില്ല

എന്നു വർണ്ണിച്ചിരിക്കുന്നു. ഇവിടെ അതിശയോക്തികൊണ്ടുള്ള വർണ്ണനയ്ക്കുപുറമേ പപ്പടവും പഴവുംകൂടി കുഴച്ചു ഉദരോപരിഭാഗത്തു ഭിത്തികെട്ടിയ ഊണുകാരെക്കുറിച്ചു അഷ്ടഗന്ധോപമകൊണ്ടു വേറെ ചില സംഗതികൾകൂടി ധ്വനി

കുന്നു. അഷ്ടഗന്ധപ്രയോഗം സാധാരണ ബിംബപ്രതിഷ്ഠ കളിലാണ്. അതുകൊണ്ടു പ്രസ്തുത സദ്യ ഊണുകളിൽ പ പ്പടപ്പഴരൂപമായ അഷ്ടഗന്ധം നിറച്ചു എന്നു പറയു മ്പോൾ മേല്പടിയാന്മാർ അകമേ തിക്കിക്കയററിയ ചരക്കി ന്റെ ഭാരംനിമിത്തം കരിങ്കൽപ്രായത്തിൽ നിശ്ചലന്മാരാ യിരുന്നു എന്നുകൂടി കവി സൂചിപ്പിക്കുന്നു.

ഹസ്തിനാപുരത്തും ദ്വാരകയിലും ലങ്കയിലും നായന്മാ രുതന്നെപാർക്കുന്നു. അവിടെഒക്കെ കേളച്ചാരും ഈരച്ചരച്ചാ രും ചിരികണ്ടച്ചാരും കണ്ടച്ചനായരും വാളും പരിചയും ചു രികയും വില്ലുംമററുമെടുത്തു പിടിച്ചുകൊണ്ടു നടക്കുന്നു. സ്വ ർഗ്ഗത്തിൽ കാളിപ്പെണ്ണും നീലിപ്പെണ്ണും വിലസുന്നു. നള ന്റെ ഭടന്മാർ കുണ്ഡിനനഗരത്തിൽ ചെന്നപ്പോൾ 'ഗണ പതി പട്ടക്കമ്പ ളുപണവും പലിശയുമങ്ങു കൊടുപ്പാനുണ്ടു്' എന്നുള്ള കാൎയ്യത്തെപ്പററിയാണു സംഭാഷണം ചെയ്യുന്നതു്. ബാണന്റെനഗരത്തിൽ കൃഷ്ണന്റെ പടചെന്നപ്പോൾ 'വ ടിഇങ്ങോട്ടെട്ട് കുഞ്ഞിപ്പെണ്ണേ വടിഞാനിവിടെ കണ്ടി ല്ലെന്നും പിടലിക്കിട്ടുകിടയ്ക്കുമിതെന്നും' മററും ലഹളനടക്കു ന്നു. ഹസ്തിനാപുരത്തിൽ കോഴപ്പുറം, കോശ്ശ്യപ്പള്ളി, വാള ക്കോട്ട്, വള്ളിക്കോട്ടുമുതലായ നമ്പൂരിമാർ വസിക്കുന്നു. അ ഷ്ടവസുക്കൾ കറിക്കുനുറുക്കുന്നു. കൃഷ്ണൻമുതലായ രാജാക്കന്മാ ൎക്ക കൂട്ടുവാൻചിലപ്പോൾ വല്ലചീരയോ താളോ ഒക്കെയാ യിപ്പോകും. തിലോത്തമ സൃഷ്ടികാലത്തു ഒരു ശില്പിയെപ്പോ ലെ 'അംഭോജസംഭവൻ താനങ്ങുമൂക്കത്തു കണ്ണാടിവച്ചങ്ങു നോക്കിരസിക്കയും' ചെയ്യുന്നു. കുംഭകൎണ്ണൻ ഉറങ്ങി എഴുന്നേ ൽക്കുമ്പോൾ ശാപ്പാടിനുകുറെ കോഴി, ആട്, പോത്തു ഇവ

യൊക്കെ ഒരുക്കിനിത്തുന്നു. ദുര്യോധനന്റെ ഭടന്മാരായ നായന്മാൎക്ക 'കടൽ വാഴക്കാക്കറിയില്ലാതെ' ഊണുകഴിക്കാൻ കഴികയില്ല. "ചോറു് സമയത്തുകിട്ടിയില്ലെങ്കിൽ അവർ കുട്ടിപ്പട്ടരെ ഏറ്റതമിടിക്കുന്നവരാണു്. ഇങ്ങനെയൊക്കെ ചുററുമുള്ള ജനങ്ങളും സംഭവങ്ങളും സങ്കല്പശക്തികൊണ്ടു ദൂരദേശങ്ങളിലും സ്വർഗ്ഗാദികളിലുംകൂടി വ്യാപിക്കപ്പെട്ടിരിക്കുന്നു.

ഔചിത്യബുദ്ധിയെ ഇനിയും ഉദാഹരിക്കാം. കാൎത്തവീൎയ്യാൎജ്ജുനവിജയത്തിൽ രാവണൻ പൂജാവിധിസമയത്തു ചിത്രയോധിയോടു സംഭാഷണം ചെയ്യുന്നതു് സംസ്കൃതഭാഷയിലാണു. ആ അവസരത്തിൽ മലയാളഭാഷ ഉപയോഗിച്ചാൽ ഭക്തിക്കും പൂജയുടെ ശുദ്ധിക്കും കുറവുതട്ടുമെന്നു വങ്കനായ രാവണനു് ഭ്രമമുണ്ടാകാമെന്നു കവി ഇതിനാൽ സരസമായി ആക്ഷേപിക്കുന്നു. ഇതുപോലെ നാളായണിചരിതത്തിൽ മൌൽഗല്യൻ ആഢ്യബ്രാഹ്മണനായി ആശ്രമത്തിൽ വസിക്കുമ്പോൾ ഇന്ദ്രസേനയോടു് സംസ്കൃതത്തിലെ സംസാരിക്കാൻ ഭാവമുള്ളൂ. ആ ദമ്പതിമാർ പാണ്ടിയിൽ ചെന്നപ്പോൾ തമിഴിലും തെലുംകുനാട്ടിൽ ചെന്നപ്പോൾ തെലുംകുഭാഷയിലും കൎണ്ണാടകരാജ്യത്തു എത്തിയപ്പോൾ കൎണ്ണാടകത്തിലും കൊങ്ങിണിമാരായപ്പോൾ കൊങ്ങിണിഭാഷയിലും, ലാടന്മാരായപ്പോൾ ലാടഭാഷയിലും ആണു് ഭാഷണം ചെയ്യുന്നതു്.

ചിലപ്പോൾ കവിയുടെ മനോധൎമ്മം വളരെ വികടമായ വിധത്തിലും വിചാരിക്കാത്ത മാർഗ്ഗത്തിലുമാണു് പ്രവർത്തിക്കുന്നതായി കാണപ്പെടുന്നതു്. വായുവില്ലാത്തതിനാലുള്ള വൈഷമ്യങ്ങൾ, കാലനില്ലാത്തതിനാലുള്ള ദുർഘടങ്ങൾ, ഇവ

വക വിഷയങ്ങൾ നമുക്കു ബോധം ജനിക്കുന്നവിധത്തിൽ വർണ്ണിപ്പാൻ നമ്പ്യാക്ക് ഒരു പ്രത്യേക സാമർത്ഥ്യമുണ്ട്. വായുവില്ലാതായപ്പോഴത്തെ വൈഷമ്യങ്ങൾ കവി ഇപ്രകാരം വർണ്ണിക്കുന്നു.

ധാത്രിയിലുള്ളോരു ജന്തുക്കളാകവേ

... ... ... ... ...

തെങ്ങുകേറുന്നവൻ തെങ്ങലിരിക്കുന്നു.

ഇത്യാദി ഹനുമദുൽപത്തി. പഞ്ചേന്ദ്രോപാഖ്യാനത്തിലെ 'കാലനില്ലാത്തകാലം' എന്ന ഭാഗം ഞാൻതന്നേ 'ഭാഷാപോഷിണി'യിലും രസികരഞ്ജിനിയിലും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. എങ്കിലും അതു പുസ്തകരൂപേണ അച്ചടിച്ചിട്ടില്ലായ്കയാൽ ചില അംശങ്ങൾ താഴേചേക്കുന്നു.

വൃദ്ധന്മാരൊരുകൂട്ടം നിറഞ്ഞു ഭൂതലംതന്നിൽ

... ... ... ... ... ... ...

സമർത്ഥനെങ്ങുമേ ചെന്നാലൊരർത്ഥംകിട്ടുകയില്ല

ഇത്യാദി

നമ്പ്യാരുടെ കവിതാഗുണം പറയുമ്പോൾ നേരംപോക്കിനും വീരശൃംഗാരാദി രസവർണ്ണനകൾക്കും തത്തുല്യനായി ഇതരകവിയില്ലെന്നു' ഭാഷാചരിത്രകാരൻ പറയുന്നു ഇവിടെ നേരംപോക്ക് എന്നു പറഞ്ഞതിൽ നിഷ്കൃഷ്ടക്കുറവുണ്ടു'. ഹാസ്യരസത്തിന്റെ സാധാരണഹേതു വിചാരിച്ചിരിക്കാതെ സംബന്ധമില്ലാത്തവ തമ്മിൽ സംബന്ധം ഉണ്ടാവുന്നു ചെയ്കയാകുന്നു. ത്രിപുരന്മാരുടെ ഉപദ്രവം കൊണ്ടു' ദേവലോകത്തുണ്ടായിരുന്നതെല്ലാം അവിടെ ഇല്ലാതെയായി

എന്നസംഗതിയെ, സങ്കടപ്പെട്ട ദേവന്മാർ കുംഭകോണേ കൃതംപാപം കുംഭകോണേ വിനശ്യതി എന്ന ശ്ലോകാർത്ഥത്താലുപമിക്കുന്നു. ഇവിടെ ഉപമാനോപമേയങ്ങളുടെ ഘടന നാം തീരെ വിചാരിക്കാത്തതാകുന്നു. ഓരോകാര്യങ്ങളിലും ഉള്ള അസംബന്ധങ്ങളും അനനുരൂപങ്ങളുംആയ അംശങ്ങളിൽ പരിഹാസരസികനായ കവിയുടെ ദൃഷ്ടി ഝടിതി പതിക്കുന്നു. ഇതിനു നമ്പ്യാരുടെ വാസന ബഹുകലശലാകുന്നു. സത്യാസ്വയംബരത്തിനു എത്രയോആളുകൾ പോകുന്നകൂട്ടത്തിൽ നമ്പ്യാർ ഒരുമുത്തുക്കൻ നമ്പൂരിയെപ്പിടിച്ച്

എഴുപത്തെട്ടുവയസ്സുതികഞ്ഞൊരു
കിഴവബ്രാഹ്മണനിതപോകുന്നു.
കൊടുവെയിൽതട്ടിച്ചുട്ടുകഷണ്ടിയിൽ
ഒരുപിടിനെല്ലാൽമലരുപൊരിക്കാം'

എന്ന് വർണ്ണിക്കുന്നു. ത്രിപുരന്മാരുടെ പട ഭൂമിയിൽ വന്നപ്പോൾ വിഷമിച്ചവരുടെ കൂട്ടത്തിൽ ഒരു സാധു പരദേശബ്രാഹ്മണനെ പിടികൂടുന്നു.

കുട്ടികളെപ്പിടിച്ചോദരാകുട്ടകത്തിനകത്താക്കി

... ... ... ... ... ...

പടയിൽപട്ടരുക്കെന്നശൊദ്ധ്യമെന്നതറിയാമൽ

ഇങ്ങനെ വർണ്ണിക്കുന്നു. ഐരാവതപൂജയിൽ അർജ്ജുനന്റെ ശരംകൊണ്ടു കുഴഞ്ഞവരുടെ കൂട്ടത്തിൽ നമ്പ്യാർ കുടവയറനായ കുബേരന്റെ പരുങ്ങലും ഓടാൻവഹിയായ്കയും കണ്ടുപിടിക്കുന്നു. ബാണയുദ്ധത്തിൽ ഇതുപോലെതന്നെ കുടവയറനായ ഗണപതിയുടെ പരുങ്ങൽ പ്രത്യേകം കവി എടുത്തുപറയുന്നു. പിന്നെയും രുഗ്മിണിയെ വിവാ

ഷംചെയ്യാൻ കൊള്ളാവുന്നവക്കുള്ള ആക്ഷേപങ്ങൾ കാൺക.

ഉടലതിരമ്യമൊരുത്തനുകാൽക്കൊരു
മുടവുണ്ടാവനനടക്കുന്നേരം
... ... ...
മററുംപലഗുണമുണ്ടെന്നാലും
കുററംവരുമിതുഗുരുനിന്ദകളാൽ

[രുഗ്മിണീസ്വയംബരം]

ഈവിധം ഗോഷ്ടികൾ കണ്ടുപിടിക്കാനുള്ള സാമത്ഥ്യം കൊണ്ടു ഹ്യൂഡിബ്രാസ് (Hudibrar) എന്ന ഗ്രന്ഥത്തിന്റെ കത്താവായ (Butler) എന്ന കവിയെപ്പോലെ നമ്പ്യാരും ഗോഷ്ടികൾ കാണിക്കുന്നവക്കു് ഒരു പബ്ളിക്കു് പ്രാസിക്യൂട്ടർ എന്നുതന്നെ പറയാം.

വണ്ണനാവിഷയത്തിൽ നമ്പ്യാരുടെ നൈപുണ്യപൂണ്ണതയെ കാണിപ്പാൻ ഏതാനും ഉദാഹരണങ്ങൾകൂടി ചുവടേ ചേക്കുന്നു. അതിസൌഭാഗ്യവതിയായി സകലസുഖസമ്പൽസമർത്ഥയായിരുന്ന പാഞ്ചാലിയുടെ വിധിദുവ്വിപാകത്തെയും വിരാടനാട്ടിൽ പ്രവേശിച്ചപ്പോൾ അവക്കുണ്ടായ ഭാവഭേദത്തെയും ഇപ്രകാരം വണ്ണിക്കുന്നു. പാഞ്ചാലിയുടെ കൃത്യങ്ങളുടെ കൂട്ടത്തിൽ

മുററമൊക്കെയടിച്ചുതൂത്തുതളിച്ചുഭംഗിവരുത്തണം
... ... ... ..
ശൂപ്പുവയ്യുർവെറുത്തുചെയ്തിട്ടുമട്ടഹാസമതേൽക്കണം
വെപ്പുകൗശലമുണ്ടയാൾക്കതിൽമെച്ചമുണ്ടതുമോക്കണം

ഇത്യാദി കീചകവധം

ഇവിടെ പാഞ്ചാലിയുടെ ദയനീയമായ സ്ഥിതിഭേദം വർണ്ണിതമായിരിക്കുന്നു. പക്ഷേ അതോടുകൂടിത്തന്നെ ലീനമായ മറെറാരു രസംകൂടി ഉള്ളതു വിസ്മരിക്കത്തക്കതല്ല. പാഞ്ചാലിയുടെ കഷ്ടപ്പാടിനെ പ്രതിപാദിച്ചിരിക്കുന്നതിനടിയേതന്നെ വിരാടരാജധാനിയിലെ അരിവെപ്പുകാരൻ പട്ടരുടെ ദുഃഖവും ഭരിപ്പുകാരനായ ശ്രുപ്പുവയ്യന്റെ ശുണ്ഠിയും അസത്തുകളായ ദാസിമാരുടെ ഉദാസീനതകളും രാജസ്ത്രീജനങ്ങളുടെ പ്രൌഢിയും മററും കൂടി അളവേ വർണ്ണിക്കപ്പെട്ടുകയും അവയെപ്പററി വായനക്കാൎക്കു ചെറുതായി ഒരു പുച്ഛരസം തോന്നുകയും ചെയ്യുന്നു.

നിർദ്ദിഷ്ടമായ ലക്ഷ്യത്തെ ഭേദിച്ച് അർജ്ജുനൻ പാഞ്ചാലിയെ സ്വയംബരം ചെയ്തശേഷം പഞ്ചപാണ്ഡവൎക്കായി പാഞ്ചാലിയെ വിവാഹംചെയ്യണമെന്നു ധൎമ്മപുത്രർ ദ്രുപദരാജാവിനോടാലോചിക്കുന്നു. സ്ത്രീനിമിത്തമായി അധൎമ്മമായി ഇപ്രകാരമൊരു കാൎയ്യം ധർമ്മപുത്രൻ പോലും പറഞ്ഞല്ലോ എന്നു ദ്രുപദൻ അത്ഭുതപ്പെടുന്നു. ആ ഘട്ടത്തിൽ സ്ത്രീ നിമിത്തമായുണ്ടാകുന്ന ഭാവഭേദം വർണ്ണിക്കുന്നു.

അഞ്ചുപത്തുവെള്ളപ്പിനേററുകളിച്ചുവസ്ത്രവുമിട്ടുടൻ

... ... ... ...

തിത്തൈത്തെയെന്നുടനേപിടിച്ചുമറിച്ചു നമ്മുടെമന്മഥൻ

ഇവിടെ ധൎമ്മപുത്രരുടെ ഭക്തിദാർഢ്യം എത്ര കലശൽ? പക്ഷേ കാമദേവന്റെ കൌശല്യം ഇത്ര സാധുവായ ആ മഹാത്മാവിനെക്കൂടി ഞാണിന്മേൽ കളിക്കാരന്റെ കരണം മറിച്ചിൽപോലെ തലകീഴായ് മറിച്ചല്ലോ എന്നു ദ്രുപദന്റെ അത്ഭുതം സരസമായി വർണ്ണിച്ചിരിക്കുന്നു.

അസഹ്യകോപനും വിവേകഹീനനുമായ ഒരുവൻെറ ശകാരപ്രകാരത്തിന് ഒരു ഉദാഹരണം കൂടി കാണിച്ചു ഈ ഭാഗത്തെ നിർത്തുന്നു. ശിവസ്പർദ്ധയോടുകൂടി യാഗം നിശ്ചയിച്ച ദക്ഷനോടു വൈശ്രവണൻ ശിവനേ ക്ഷണിക്കേണ്ട ആവശ്യം കാണിച്ചു വളരെ ഗുണദോഷിക്കുന്നു. അതിനുത്തരമായി ദക്ഷൻെറ ഈൎഷ്യ,

ഇപ്രകാരം വൈശ്രവണൻപറഞ്ഞൊരുമൊഴികേട്ടു

... ... ... ...

തൽക്ഷണംപോയവനോടൊരക്ഷരവുംപറയാതെ

ഇവിടെ കോപവേപനം പിടിപെട്ട ദക്ഷൻെറ ശകാരവും മാനിയായ വൈശ്രവണൻെറ നിശ്ശബ്ദമായ കോപപ്രകാരവും അസാമാന്യസ്ഫുടിമയോടുകൂടി വൎണ്ണിക്കപ്പെട്ടിരിക്കുന്നു.

നമ്പ്യാരുടെ ശൃംഗാരവൎണ്ണനയെപ്പററി എനിക്കു വളരെ ബഹുമാനമില്ല. മററു കവികളെപ്പോലെ സ്ത്രീകളുടെ കേശാദിപാദവൎണ്ണന നമ്പ്യാരും ചെയ്യാറുണ്ട്. പക്ഷേ അവരുടെ സംഭാഷണങ്ങളും മനോഗതികളും വൎണ്ണിക്കുമ്പോഠ ഒന്നുകിൽ സ്ത്രീസ്വഭാവത്തിനു സഹജമായ മാർദ്ദവം പ്രത്യക്ഷപ്പെടാതെയോ അല്ലെങ്കിൽ അവരുടെ മനോഗതിയിലുള്ള രമ്യത്വം നമുക്കു കിട്ടാതെയോ പോകുന്നു. കേവലം അപരിഷ്കൃതയായ ഒരു നാടൻ സ്ത്രീയുടെ സംഭാഷണം പോലെ തോന്നിപ്പോകുന്നു ദമയന്തിയുടെ സംഭാഷണം. സാധാരണമായി അന്യോന്യസ്പർദ്ധയായുള്ളവരും ആക്ഷേപരസികരും ആയിട്ടാണു നമ്പ്യാരുടെ സ്ത്രീകഠ കാണപ്പെടുന്നതു്. രണ്ടുസ്ത്രീകഠ ഒരുമിച്ചുകൂടിയാൽ മൂന്നാമതൊരു

സ്ത്രീയേക്കുറിച്ചും അനേകം സ്ത്രീകൾ കൂടിയാൽ പൊതുശത്രുവായ പുരുഷജാതിയെക്കുറിച്ചും ആയിരിക്കും ആക്ഷേപമെന്ന് ഒരു പ്രസിദ്ധ പാശ്ചാത്യഗദ്യകാരനുള്ള അഭിപ്രായത്തെ പിൻതാങ്ങുവാൻ നമ്പ്യാരും ഏറക്കുറെ സന്നദ്ധനായി കാണപ്പെടുന്നു. മൃദുലങ്ങളായ ഭാവങ്ങൾ വർണ്ണിക്കുന്നതിന് അദ്ദേഹം കുറെ പിന്നോക്കമെന്ന് എനിക്കു തോന്നുന്നു. കട്ടംമഷിയിലെഴുതിയാണ് അദ്ദേഹത്തിന്റെ പരിചയം. സൂക്ഷ്മരേഖകളെക്കൊണ്ടും മൃദുച്ഛായകളെക്കൊണ്ടും ശീതളഭാവത്തിൽ ചിത്രമെഴുതുവാൻ അദ്ദേഹം ശീലിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല.

അന്യ മലയാളകവികൾക്കെന്നു മാത്രമല്ല സംസ്കൃതകവികൾക്കും ഇല്ലാത്തതായ ഒരംശം നമ്പ്യാരിൽ വളരെ അധിവ്യക്തമായി കാണുമാറുണ്ട്. ഇതു അദ്ദേഹത്തിന്റെ പരിഹാസകവനമാകുന്നു. ഇതിനു ഇംഗ്ലീഷിൽ 'Satire' (സറ്റയർ) എന്നുപറയുന്നു. ഈ വിധം കവിതയുടെ ഉദ്ദേശ്യം ജനസമുദായത്തെയും ജനങ്ങളുടെ കൃത്യങ്ങളെയും പരിഹാസംകൊണ്ടാക്ഷേപിച്ചു സന്മാർഗ്ഗരീതി മുതലായവയെ ഉപദേശിക്കയാകുന്നു. ഇത്തരം കവിതക്കാർ പുരാതന ഗ്രീസിലും (ഉദാഹരണം ആർച്ച്ലോക്കസ്സ് അരസ്റ്റോഫെനിസ്സ്) പുരാതന റോമാരാജ്യത്തും, (ഉം. ല്യൂസിലിസ്സ് ജ്റവനൽ) ഇംഗ്ലണ്ടിലും (ഉം. ഡ്രൈഡൻ സ്വിഫ്റ്റ്, പോപ്പ്, അഡിസൺ) ഫ്രാൻസിലും (ഉം. മാളിയർ, വാൾട്ടയർ-) ഉണ്ടായിരുന്നു. പരിഹാസകവനം റോമിൽ ഉത്ഭവിച്ചതും ഇവിടെ ഉത്സവാവസരത്തിൽ കൂത്തിൽനിന്നും തുള്ളലുണ്ടായതുപോലെ റോമിൽ ഉത്സവത്തിനു കൂടിവന്നിരുന്ന ജനങ്ങ

ളെ വിനോദിപ്പിക്കുവാൻ അഭിനയിച്ചു പോന്നിരുന്ന രൂപ ങ്ങളിൽനിന്നായിരുന്നു. പരിഹാസ കവനത്തിനു പുറപ്പെടു ന്ന ഒരു കവിയുടെ മുഖ്യമായ ആയുധം രസികതയാകുന്നു. ഇതു നമ്പ്യാൎക്കു ധാരാളമായുണ്ടായിരുന്നു എന്നുള്ളതു മുമ്പുതന്നേ തെളിഞ്ഞിട്ടുണ്ടല്ലോ. പരിഹാസകവനങ്ങ ളിൽ പ്രത്യേകിച്ചു ജനസമുദായോദ്ദേശകമായി പ്രവൎത്തി ക്കുന്നവയിൽ കവിയുടെ കാലത്തെ സമുദായസ്ഥിതിയും സാ ന്മാൎഗ്ഗികാവസ്ഥയും അഭിഭേദങ്ങളും സ്ഫുരിക്കുന്നതാണു്. നമ്പ്യാരുടെ കാലത്തെ സമുദായസ്ഥിതി തുള്ളക്കഥകളിൽ ഭംഗിയായി പ്രതിഫലിച്ചിട്ടുണ്ടു്. ഇവ യഥാതഥമായാണു് നമ്പ്യാർ പുരാണകഥാവ്യാജേന വൎണ്ണിക്കുന്നതും. അക്കാല ത്തുണ്ടായിരുന്ന ദുഷ്പ്രഭുക്കളും അല്പരാജാക്കന്മാരും ആണു് നമ്പ്യാരുടെ പ്രധാനവിഷയം. അക്കാലത്തിൻെറ അവ സ്ഥയും കാണുക. തിരുവിതാംകൂർ രാജ്യം അനേകം അല്പരാ ജ്യങ്ങളായി കിടന്നിരുന്നു. അവയുടെ ഭരണകൎത്താക്കളിൽ ഓരോരുത്തരും സ്വാതന്ത്ര്യംകൊണ്ടുള്ള അഹംഭാവചാപല്യ ങ്ങൾ കാണിച്ചിരുന്നതും ക്രമേണ മഹാപ്രതാപനായിരുന്ന മാൎത്താണ്ഡവൎമ്മ മഹാരാജാവിൻെറ ആക്രമണത്തിനു ലക്ഷ്യ ഭവിച്ചു വലഞ്ഞിരുന്നതും നമ്പ്യാൎതന്നെ കാണ്മാൻ സം ഗതിവന്നു.

കാരിയക്കാരനായ് പണ്ടു കോലകത്തുമാളികമേൽ
നാരിയെക്കൊണ്ടുപോയിരുന്നു സുഖിച്ചുവാണവനിപ്പോൾ
ആരിയച്ചെട്ടിയെച്ചെന്നു കാൽപിടിച്ചുകിടക്കുന്നു
കാരിയംരണ്ടുപറെറങ്ങാൻകിടച്ചെങ്കിലതുതന്നെ.

ഇങ്ങനെ നമ്പ്യാർ വൎണ്ണിക്കുന്നതു് അക്കാലത്തെ അ

ല്ലരാജാക്കളും അവരുടെ പ്രഭുക്കളും സ്വരാജ്യസ്വാതന്ത്ര്യം ഉടഞ്ഞുപോയശേഷം അനുഭവിച്ച ഭാവപ്പകൎച്ചയെ ചൂണ്ടിയാണെന്നു സ്പഷ്ടമത്രെ. അക്രമഭീതികൊണ്ടു പൎയ്യാകുലമായും അസ്വാസ്ഥമായും ചമഞ്ഞിരുന്ന അക്കാലത്തു രാജ്യങ്ങളുടെ അധഃപതനം കേവലം സ്വപ്നത്തിൽ എന്നതുപോലെ അത്ര ത്ധടിതി സംഭവിച്ചുകൊണ്ടിരുന്നു. ഇന്നലെ സ്വതന്ത്രനായിരുന്ന രാജാവു് ഇന്നു അടുത്തുൺ പറയുന്നുവെന്നോ ബന്ധനസ്ഥനാക്കപ്പെടുന്നുവെന്നോ അന്നു കേൾക്കാമായിരുന്നു. ഇപ്രകാരമുള്ള കാലദേശാവസ്ഥകൾ നമ്പ്യാരുടെ പ്രജ്ഞയെ ഉന്മേഷപ്പെടുത്തുന്നതിനും രൂപപ്പെടുത്തുന്നതിനും വളരെ പ്രയോജനപ്പെട്ടിരിക്കണം. കല്യാണസൌഗന്ധികത്തിൽ ഭീമന്റെയും കിരാതത്തിൽ അൎജ്ജുനന്റെയും രാമാനുകരണത്തിൽ ഗരുഡന്റെയും, രുഗ്മിണിയുടേയും, ഘോഷയാത്രയിലും സഭാപ്രവേശത്തിലും, ദുൎയ്യോധനന്റെയും, കാൎത്തവീൎയ്യാൎജ്ജുനവിജയത്തിലുംമററും രാവണന്റെയും പഞ്ചേന്ദ്രോപാഖ്യാനത്തിൽ ദേവേന്ദ്രന്റെയും ഐരാവതപൂജയിൽ ദേവന്മാരുടേയും, ദുഷ്പ്രഭുത്വവും അഹംഭാവവും എത്രമാത്രമായിരുന്നു എന്നും അവ എങ്ങനെ ശമിച്ചു എന്നും ഊൎജ്ജിതാശയനായ കവി വൎണ്ണിക്കുന്നു. തന്നെത്താനറിയാത്ത മഹാപാപികഴിയന്മാരെപ്പോലെ നിന്ദ്യന്മാരും പുരുഷത്വമുള്ളവരെപ്പോലെ ശ്ലാഘ്യന്മാരും ആരുമില്ലെന്നത്രേ അദ്ദേഹത്തിന്റെ പരിഹാസങ്ങളിൽ സ്ഫുരിക്കുന്ന ആശയം. കാൎത്തവീൎയ്യാൎജ്ജുനവിജയം ഘോഷയാത്ര മുതലായവയിൽ ഏഷണിക്കാരെയും സുന്ദോപസുന്ദോപാഖ്യാനം കുംഭകൎണ്ണവധം സത്യാസ്വയംബരം മുതലായവയിൽ സ്ത്രീ നിമിത്തമുള്ള

കലഹങ്ങളെയും കുറി പരിഹസിക്കുന്നു. നമ്പ്യാക്ക് പരദേശബ്രാഹ്മണരോടു പ്രത്യേകം വൈരമുണ്ടായിരുന്നുവെന്നു പറയുന്ന ഒരു കഥയുണ്ട്. ഇതു വാസ്തവമാണോ എന്നു എനിക്കു നിശ്ചയമില്ല. അങ്ങനെ ഒരു കാരണമില്ലാതെതന്നെ അദ്ദേഹം അവരെ ആക്ഷേപിക്കുമായിരുന്നു. എന്തുകൊണ്ടെന്നാൽ നമ്പ്യാരുടെ അഭിപ്രായത്തിൽ ബ്രാഹ്മണർ ഈശ്വരഭക്തന്മാരായും, വൈദികകർമ്മാനുഷ്ഠാനതല്പരന്മാരായും മാത്രമേ ഇരിക്കാവൂ എന്നു കാണുന്നു. പരദേശബ്രാഹ്മണരിൽ ചിലർ അന്നു ചെയ്തുവന്നിരുന്നതുപോലെ പണം പലിശയ്ക്കുകൊടുത്തു വലിയ പലിശ വാങ്ങുക, കെട്ടും ചുമടുമെടുത്തുകൊണ്ടു നടന്ന് അങ്ങുമിങ്ങും കച്ചവടങ്ങൾ ചെയ്യുക മുതലായ ജീവികാമാർഗ്ഗപ്രവൃത്തികൾ നമ്പ്യാക്കു വളരെ പുച്ഛമായിരുന്നു. ഇതുപോലെ ഇതരസമുദായങ്ങളെയും അദ്ദേഹം ആക്ഷേപിക്കുന്നുണ്ട്; നായന്മാർ അടക്കമില്ലാത്തവരാണെന്നും, അവരിൽ കാരണവന്മാർ തറവാട്ടു മുടിക്കുന്നവരാണെന്നും ചിലക്കു മദ്യപാനവും കറുപ്പും കഞ്ചാവും മററു ദോഷങ്ങളും ഉണ്ടെന്നും ആക്ഷേപിച്ചുകാണുന്നു. നമ്പൂരിമാരും എമ്പ്രാന്മാരും അമ്പലവാസികളും ഭീരുക്കളാണെന്നു അപഹസിക്കുന്നു. ദാനവും പ്രതിഗ്രഹവും അന്വേഷിച്ചു നമ്പൂരിമാർ നടക്കുന്നതിനേയും ആക്ഷേപിച്ചിരിക്കുന്നു. നായന്മാരെ ആക്ഷേപിക്കുന്നതിനു ഹേതുവായിത്തീന്നതു്, തകഴിയിൽവച്ചു കുറെ നായന്മാർകൂടി നമ്പ്യാരെ അടികലശൽ ചെയ്ത സംഭവമാണെന്നു ചിലർ പറയുന്നു. ചമ്പക്കുളത്താററിൽകൂടി നമ്പ്യാർ ഒരിക്കൽ പോയപ്പോൾ പള്ളിക്കടവിൽ കൂടിനിന്നിരുന്ന ചില ക്രിസ്ത്യാനി

കരം അദ്ദേഹത്തെ ആക്ഷേപിക്കയോ കല്ലെറിയുകയോ മ
റെറാ ചെയ്യുതുകൊണ്ടു് അവരെ ആക്ഷേപിക്കുന്നതായും ഒ
രു തുള്ളക്കഥ എഴുതിയിട്ടുള്ളതായി കേട്ടിട്ടുണ്ടു്. ഇതൊ
ക്കെ യഥാത്ഥമെന്നു സ്ഥാപിക്കാൻ വേണ്ട തെളിവുകരം
കാണുന്നില്ല. കലികാലവിലാസംകൊണ്ടു ജനങ്ങരംക്കു വ
ളരെ ഭാഗപ്പകർച്ച വന്നുപോയി എന്നും, എല്ലാവരും ഈ
ശ്വരഭക്തന്മാരായി, ധർമ്മനിഷ്ഠന്മാരായി വ്യാജവും മ
റിമായങ്ങളുമില്ലാത്ത കൃഷി മുതലായ തൊഴിലുകളിൽ
മാത്രം പ്രവർത്തിച്ചുകൊള്ളണമെന്നും ആണു കവിയുടെ
സവ്വ കൃതികളേയും വ്യാപിച്ചിരിക്കുന്ന ആശയം. കാട്ടിലെ
വേരുകളെല്ലാം കഷായത്തിനും കല്ക്കത്തിനും കുറി
ക്കുന്ന വൈദ്യന്മാരേയും ചെട്ടിച്ചമുഞ്ഞി വിയത്തിങ്ങോലിക്കു
ന്നു് ആട്ടക്കാരനേയും ജാതകംനോക്കി കൈതവം പറയു
ന്നു് ജ്യോതിഷക്കാരെയും ചൂതുകളികളൽനിന്നു ജനങ്ങളെ
ബുദ്ധിമുട്ടിക്കുന്ന ചൂതുകപ്പിള്ളമാരേയും അഞ്ചിടങ്ങഴി മൂന്നിട
ങ്ങഴിയാക്കാൻ സാമർത്ഥ്യമുള്ള കണക്കെഴുത്തുകാരേയും ഏ
ഷണികേട്ടിട്ടു ഭീഷണികരം കാണിക്കുന്ന യജമാനന്മാരേയും
ദുർമ്മന്ത്രവാദികരം, വെളിച്ചപ്പാടന്മാർ മുതൽപേരേയും ആ
യുധമില്ലാത്ത നായന്മാരെയും യുദ്ധം എന്നു കേരംക്കുമ്പോരം
തുടലുള്ളന്നവരേയും "വെററിലതിന്നു മുഴപ്പിച്ചുകൊണ്ടു"നട
ക്കുന്ന രസികന്മാരെയും സ്ത്രീലമ്പടന്മാരേയും അപരാധികളു
ടെ കൂട്ടത്തിലുരംപ്പെടുത്തി പിൽക്കാലക്കാരുടെ മുമ്പിൽ അ
ദ്ദേഹം നിരത്തിനിറുത്തുന്നു. വക്കീലന്മാരും ദല്ലാളികളും
അന്നില്ലാതിരുന്നതു അവരുടെ മഹാഭാഗ്യമത്രെ.

"കോൽത്തേനോലേണമോരോ പദമിടയിൽ നറുമ്പാ

ലിൽ നീരെന്നപോലെ" ഇത്യാദി ശ്ലോകത്തിനാൽ കവിതയുടെ രീതി ഇന്നവിധമായിരിക്കണമെന്നു നമ്പ്യാർ നിർദ്ദേശിക്കുന്നു. തുള്ളൽക്കഥയുടെ വിഷയത്തിൽ തനിക്കുണ്ടായിരുന്ന രചനാലോചനകളെയും അദ്ദേഹം പ്രകാശിപ്പിച്ചിട്ടുണ്ട്. എങ്ങനെയെന്നാൽ, പാഞ്ചാലീപരിണയത്തിൽ

മാധുര്യഗുണങ്ങളും അക്ഷരവ്യക്തിയുംവേണം

... ... ... ... ... ... ...

ഹിതജ്ഞന്മാരറിഞ്ഞെല്ലാം സഹിക്കേണം വണങ്ങുന്നേൻ

കവിതാതത്വമൊട്ടുമിക്കവാറും ഇതിൽ അന്തർഭവിച്ചിട്ടുണ്ടെന്നുതന്നെ പറയാം. ശബ്ദങ്ങളെക്കൊണ്ടു പ്രവർത്തിക്കുന്ന കവിശില്പിക്കു ആദ്യമെ സാധുക്കളും മധുരങ്ങളും ആയ പദങ്ങൾ സ്വാധീനമാക്കേണ്ടതാണു് ആവശ്യകത. അനന്തരം ആ പദങ്ങൾ തന്റെ ആശയങ്ങൾ ആവിഷ്കരിക്കാൻ പര്യാപ്തമായിരിക്കേണ്ടതാകുന്നു. ഇതുതന്നെയാകുന്നു ബോധിപ്പിക്കുന്നതിനുള്ള കുശലത്വമെന്നു നമ്പ്യർ പറയുന്നതു്. പിന്നീടു കവിയുടെ ആശയങ്ങൾ ഏതുതരത്തിലുള്ളവയായിരിക്കണമെന്നുള്ള വിചാരത്തിൽ അവ ബോധമുള്ളവക്കു അതായതു വിദ്വാന്മാക്കു ബഹുമാനം തോന്നുന്നവയായിരിക്കണമെന്നു സിദ്ധാന്തിക്കുന്നു. കേവലം പാമരന്മാക്കു പ്രീതികരങ്ങളായ ആശയങ്ങൾ കവിതയിൽ അസമീചീനമാകുന്നു. വിദ്വജ്ജനങ്ങളുടെ സശിരഃകമ്പമായ സംപ്രീതിയെയാണു കവി കണക്കാക്കേണ്ടതു്. ഇതുതന്നെ കാളിദാസനും "ആപരിതോഷാദ്വിദുഷാം ന സാധുമന്യേ പ്രയോഗവിജ്ഞാനം" ഇത്യാദി ശാകുന്തളാരംഭത്തിൽ പ്രതിപാദിക്കുന്നു. "ഹാസത്തിനൊരുമാർഗ്ഗം" ഇത്യാദി ശേഷം ഭാഗങ്ങൾ

കൊണ്ടു സ്വകവിതാരീതിയേയും നമ്പ്യാർ സൂചിപ്പിച്ചിരിക്കുന്നു. പരിഹാസരസികത്വം സ്വകവിതയ്ക്കു അവർജ്ജ്യമായ ആഭരണമായി നമ്പ്യാർ അംഗീകരിച്ചിട്ടുണ്ടെന്നു മുൻപ്രസ്താവിച്ചതിൽനിന്നു സ്പഷ്ടമാണല്ലോ. തുള്ളൽക്കളങ്ങളിൽ പരിഹാസസരസമായ കവിതയ്ക്കു പ്രകാശം സിദ്ധിക്കയുള്ളെന്നു നമ്പ്യാർക്കു അനുഭവസിദ്ധമായ സംഗതിയാകുന്നു. ഹനുമദുല്പത്തിയിൽ അദ്ദേഹം പറയുന്നു:—

കലികാലങ്ങളിലുള്ള കാണികൾക്കു കഥകേട്ടാൽ

... ... ... ... ... ... ... ...

സ്മരിപ്പാൻഭാവമില്ലാക്കമെന്തൊരുനിർമ്മരിയാദം.

ഈവക വിചാരംകൊണ്ടുതന്നെയായിരിക്കണം സദസ്യർക്കു ഹാസ്യരസോദ്ദീപകമായി തുള്ളൽക്കഥകളിൽ വളരെ ഉപകഥകൾകൂടി ചേർത്തു അദ്ദേഹം കവിതാചിതാന്തത്തിനുദ്യോഗിച്ചിട്ടുള്ളതു്. പക്ഷെ അത്തരം പരിഹാസഘട്ടങ്ങൾ കേവലം ഹാസത്തിനായി സാഹസപ്പെട്ടു സൃഷ്ടിക്കപ്പെട്ടവ മാത്രമല്ല, ജനസമുദായത്തിനു ഗുണദോഷവിചാരമുണ്ടായി വിവേകവും സന്മാർഗ്ഗജാഗ്രതയും ജനിക്കണമെന്നുകൂടി കവിക്കു താല്പര്യമുള്ളതാകുന്നു. തന്റെ പരിഹാസരസംകൊണ്ടു് ആർക്കും വിശേഷാൽ വേദന ജനിപ്പിപ്പാൻ താൻ തുനിയുന്നില്ലെന്നും അതുനിമിത്തം തന്നോടു അനാവശ്യമായി വല്ലവർക്കും വിരോധം തോന്നിയാൽ തന്റെ മൂലം തനിക്കു തരിമ്പും ക്ലേശമില്ലെന്നും അദ്ദേഹം സധൈര്യം പറയുന്നു. പാമരന്മാരുടെ ഹിതാഹിതങ്ങളെ നോക്കിയല്ല താൻ കവിതയ്ക്കു തുടങ്ങുന്നതെന്നു്.

ഒരുത്തർക്കും ലാഘുതചാതുവരുത്തുവാൻ മോഹമില്ല
ഒരുത്തനു പ്രിയമായിപ്പറവാനും ഭാവമില്ല

എന്നഭാഗംകൊണ്ടു അദ്ദേഹം സ്പഷ്ടമാക്കിയിരിക്കുന്നു. അന്നത്തെ സമുദായസ്ഥിതിയും നോക്കുക. ജനങ്ങളുടെ മുഖ്യമായ ഉപജീവനമാർഗ്ഗം കൃഷിയായിത്തന്നെ കാണപ്പെടുന്നു. എന്നാൽ കൃഷിക്കാർക്കു നിലങ്ങൾ തങ്ങളുടെ വകയെന്നു വിചാരിക്കത്തക്ക ഉടമസ്ഥതയും അതു ഭദ്രതയുണ്ടായിരുന്നില്ല. നാടുവാഴികളും, യജമാനന്മാർക്കും അപ്രീതി തോന്നിയാൽ ഒരുവൻെറ വസ്തു എടുത്തുകളയുന്നതും വിലക്കം ചെയ്യുന്നതും ദുഷ്കരമല്ലായിരുന്നു. "എങ്കിലസ്തു സുയോധനൻ മമ വസ്തു നീ വിലക്കുമോ" എന്നു സഭാപ്രവേശത്തിലെ ബ്രാഹ്മണൻ ചോദിക്കുന്നു. പക്ഷെ ഇപ്രകാരം ഉടമസ്ഥതയുടെ അസ്ഥിരത്വം വിരുത്തിവ്യവസ്ഥയുടെ സഹജമായ ഫലമായിരുന്നിരിക്കാം. രാജ്യത്തിലേക്കു വേണ്ടിയുദ്ധം ചെയ്യുന്നവനും സർക്കാർപണിക്കാർക്കും ഇങ്ങേയററം ദേവസ്വം ആനമേയ്ക്കുന്നവനും പാത്രംതേയ്ക്കുന്നവനുംകൂടി വിരുത്തിയേപ്പാടിൽ നിലവും പുരയിടവും വിട്ടുകൊടുക്കുകയായിരുന്നുവല്ലോ പ്രതിഫലം. ഭടന്മാരായി ജോലി ചെയ്യുന്നതിനു ജനങ്ങൾ അന്നു ഗവർമ്മെണ്ടിനാൽ നിർബന്ധിക്കപ്പെട്ടുപോന്നിരുന്നു. ഒരോകൂട്ടം ഭടന്മാരെ ഭരിപ്പാൻ യജമാനന്മാരുണ്ടായിരുന്നു. ഇവർ തങ്ങളുടെ വക കളരികളിൽ ആളുകളെ കടകം ഓതിരം മുതലായ അടവുകളും വെട്ടും തടയുംമററും അഭ്യസിപ്പിച്ചിരുന്നതായി കാണുന്നു. വില്ലു, അമ്പു, വാള്, പരിച, ചുരിക, കുന്തം, കഠാരം, കട്ടത്തില, മുസ്സൻറ, വേല്, പലമാതിരി കത്തികൾ, വടികൾ, തോക്ക്

മുതലായ ആയുധങ്ങളും തകിൽ, പെരുമ്പറ, മുരശ്ശു, തമ്പേർ, കുഴൽ, കൊമ്പു, കാഹളം, ലന്തക്കുഴൽ മുതലായ വാദ്യാദിവിശേഷങ്ങളും യുദ്ധ സാമഗ്രികളിൽ പ്രധാനങ്ങളാണു്. യുദ്ധയാത്രയ്ക്കാ മററുമാരംഭിക്കുമ്പോൾ ആളുകളെ സ്വരൂപിക്കുന്ന രീതി ഇങ്ങനെയായിരുന്നു

നാട്ടിലിരിക്കുംനായന്മാരെക്കൂട്ടി സ്വരൂപിച്ചീടുകവിരവൊടു

... .. ... ... ... ... ... ... ... ...

നസ്രാണികളും ജോനകർ പത്തു സഹസ്രാധികമിഹ-
[വന്നീടേണം

അണിവെടിവെച്ചു ഭടന്മാർ യുദ്ധത്തിനു നിരക്കുന്നതും അതിൽ ചിലർ അഭ്യാസംകൊണ്ടു് താണുകളിച്ചു വെട്ടുന്നതും മററു യുദ്ധ വിധങ്ങളും നമ്പ്യാർ വർണ്ണിക്കുന്നുണ്ട. (സത്യാസ്വയംബരം)

പട വന്നു കേറിയാലുള്ള ഉപദ്രവങ്ങളും ദ്രോഹങ്ങളും പ്രദോഷമാഹാത്മ്യത്തിലും ത്രിപുരദഹനത്തിലും ബാണയുദ്ധത്തിലും മററും വിവരിക്കപ്പെട്ടിരിക്കുന്നു. നായന്മാരുടെ ഭീരുത്വത്തിനും ധീരത്വത്തിനും നമ്പ്യാർ തന്നെ സാക്ഷി. ചിത്രസേനനെ ഭയന്നു് ഉരുണ്ടുപെണ്ടക്കെത്തു കേറിയൊളിച്ചവരും കരിയിലകൊണ്ടു ശരീരംമൂടി ചത്തുപോലെ കിടന്നവരും ത്രിപുരന്മാരെ ഭയന്നു ഉത്തരത്തിൽ കേറി താനൊരുപാവയാണെന്നുള്ളമട്ടിൽ ഇരുന്നവരും,

തിട്ടുക്കം വന്നടുക്കുമ്പോൾ മിടുക്കൻ നമ്മുടെ ചട്ടൻ
പൊടുക്കെന്നു പുറപ്പെട്ടങ്ങടുക്കളക്കകംപുക്കു
കിടപ്പെല്ലാമവനിപ്പോൾ അടുപ്പിലെന്നതുംകേട്ടു

എന്നു വർണ്ണിക്കപ്പെട്ടിട്ടുള്ളവരും നായന്മാരുടെ കൂട്ടത്തിലുണ്ടായിരുന്നെങ്കിലും,

എങ്കിൽവാടാ കഴവേറി! നിൻകഴുത്തുപിളർപ്പൻഞാൻ
അങ്കമൊന്നുപൊരുതേണം ശങ്കകൂടാതുരചെയ്തു
ശങ്കരച്ചാരെഴുന്നേററവുതൊങ്കൽവാളുംപരിചയും
തങ്കരത്തിലിളക്കിക്കൊണ്ടങ്കണത്തിൽചാടിനിന്നു
മുററവുമൊന്നുതുടങ്ങിട്ടു ററിനിന്നുകളിച്ചപ്പോൾ
അററമില്ലാതസുരന്മാർതോററുമണ്ടിക്കൊട്ടപ്പുക്ക.

ഇങ്ങനെ ത്രിപുരഭടന്മാരേക്കൂടി ഓടിക്കത്തക്ക ശൂരന്മാരും അവരുടെ കൂട്ടത്തിലില്ലാതിരുന്നില്ല. നമ്പ്യാരുടെ കവിതയുടെ ഓരോപുറത്തും നായന്മാരുടെ വാളുകൾമിന്നുന്നു. കച്ചവടം ചെട്ടികൾ മുതലായ ജാതിക്കാരുടെ മുഖ്യതൊഴിലായി കാണപ്പെടുന്നു "ലന്തപറങ്കിയും ഇങ്കിരിയേസും" തിരുവിതാംകോട്ടു പ്രവേശിച്ചിരിക്കുന്നു. പരദേശത്തുനിന്നു ജവുളിക്കച്ചവടക്കാർ നാട്ടിൽ നടന്നു വാണിഭം തുടങ്ങിയിരിക്കുന്നു. നമ്പൂരിമാർ, എമ്പ്രാന്മാർ മുതൽപേക്കു ജപഹോമാദികർമ്മാനുഷ്ഠാനത്തിൽ താല്പര്യം അത്രവളരെ ശിഥിലീഭവിച്ചിട്ടില്ല. നെൽകൃഷികൊണ്ടും അച്ചിങ്ങ, പീച്ചിങ്ങ, പാവയ്ക്ക, കോവയ്ക്ക മുതലായ സസ്യസമൃദ്ധികൊണ്ടും സമ്പന്നമായിക്കാണുന്ന ഭൂമി. നാടുവാഴികളുടെ നിരംകുശപ്രവൃത്തികൊണ്ടു സ്ഥാവരവസ്തുക്കൾക്കു അസ്ഥിരത്വം നേരിട്ടതുപോലെ ജംഗമങ്ങളുടെ ഉടമസ്ഥനു കള്ളന്മാരെക്കുറിച്ചുള്ള ഭയം അതികലശലായിരുന്നു. രാജശിക്ഷ അതിതീക്ഷ്ണവും അവ്യവസ്ഥവുമായി കാണപ്പെടുന്നു. നികുതിക്കു പുറമേ രാജഭോഗങ്ങളിൽ അങ്കം ചുങ്കം മുപ്പറ കാഴ്ചകൾ അ

ങ്ങാടികളിൽനിന്നു കരം ഇത്യാദിയും ഉൾപ്പെടുന്നു. കൊടി, കുട, തഴ, ചാമരം ഇത്യാദിയോടും അകമ്പടിക്കാർ തുടങ്ങി വെററിലച്ചെല്ലക്കൻ കാലുഞെക്കുകാരൻ വരെയുള്ള പരിചാരകന്മാരോടുംകൂടിയുള്ള എഴുന്നള്ളത്തുകളും യാത്രകളും എത്ര പ്രമാദപ്പെട്ടവയായിരുന്നിരിക്കണം.

ചൊല്ലുന്നനൃപതിക്കു തല്ലുന്നസചിവന്മാർ
തല്ലുന്നനൃപതിക്കു കൊല്ലുന്നസചിവന്മാർ

എന്ന മട്ടിൽ നിന്നിരുന്ന മന്ത്രിമാരും,

പാലുകുടിച്ചുതുടിച്ചൊരുകൂട്ടം വാലില്ലാത്തകുരങ്ങച്ചന്മാർ

എന്നു പരിഹസിക്കപ്പെട്ട യജമാനന്മാരും നാലുപാദം വയ്ക്കുമ്പോൾ വിയർക്കുന്നതുകണ്ടു കവി ചിരിക്കുന്നു. കണ്ടു കെട്ടുക കണ്ടെഴുതുക കൈക്കൂലിവാങ്ങിക്കുക ഈവകകളിൽ തുനിഞ്ഞിരുന്ന ഉദ്യോഗസ്ഥന്മാർ ഭയങ്കരന്മാർതന്നെയായിരുന്നു.

അഷ്ടിന്നന്നായ്കഴിച്ചുകൊണ്ടേഷണിക്കുനടക്കുന്ന
... ... ... ... ... ... ...
ഇഷ്ടസേവന്മാരുതന്നെ നിന്നുകെട്ടിച്ചമയ്ക്കുന്നു.

അന്നു കൃഷി, കച്ചവടം മുതലായവയെപ്പോലെ രാജസേവ ഒരു തൊഴിലായിരുന്നെന്നു തോന്നുന്നു. പക്ഷെ,

കേട്ടാലുമിജ്ജനമെന്തോന്നു ചെയ്യേണ്ടു
... ... ... ... ... ... ...
കൊട്ടണച്ചോറും കടിച്ചുകിടക്കയോ?

എന്നു ദേവകൾ ബ്രഹ്മാവിനോടു സങ്കടമുണർത്തിക്കുന്നതിൽ നിന്നു നമ്പ്യാരുടെ ഗണനയിൽ രാജസേവയുടെ സ്ഥാനമെവിടെയാണെന്നും സ്പഷ്ടമാകുന്നുണ്ടു്.

പാശ്ചാത്യപരിഷ്കാരംകൊണ്ടും വിദ്യാഭ്യാസംകൊണ്ടും അക്കാലത്തിനു ശേഷമായി ജനസാമാന്യത്തിന്റെ വിവാഹബന്ധം എത്രമാത്രം ദൃഢീഭവിച്ചിട്ടുണ്ടെന്നും തെളിയുന്നുണ്ട്. ജനസമുദായാവസ്ഥയെ കൂലങ്കഷമായി പ്രതിഫലിപ്പിപ്പാൻ ശ്രമിച്ചതിൽ ഇതുഹേതുവായിട്ട് നമ്പ്യാരുടെ കവിതയിൽ ചില ഭാഗങ്ങൾ ഇപ്പോൾ അസഭ്യങ്ങളായിത്തീന്നിട്ടുണ്ട്. എന്നാൽ അതു പരിഹാസരസികനായ കവിയുടെ അപരാധമല്ലെന്നുള്ളതു ഇംഗ്ലീഷിൽ ബൈറന്റെ 'ഡാൺജുവാൻ' മുതലായ കൃതികൾ വായിച്ചിട്ടുള്ളവരോടു പ്രത്യേകം പറയേണ്ടതില്ല. സഭ്യതയ്ക്കു ഹാനികരമായ സംഗതികൾ വർണ്ണിക്കുന്നതിൽ അസാമാന്യമായ വൈമനസ്യം കവിക്കുണ്ടായിരുന്നു എന്നുള്ളതും പ്രസ്താവയോഗ്യമാകുന്നു. കീചകവധത്തിൽ കീചകൻ പാഞ്ചാലീനിർദ്ദിഷ്ടമായ സങ്കേതരംഗത്തിൽ പ്രവേശിച്ചതിൽ പിന്നെയുള്ള കഥയെപ്പററി കവി പറയുന്നു —

ദോഷമായശകുനത്തേശകലംഗണ്യമാക്കാതെ

.........................................

ദൂഷണംവന്നിടുമെന്നു ശങ്കകൊണ്ടു ചുരുക്കുന്നു.

ഇങ്ങനെ സന്മാർഗ്ഗബുദ്ധികൊണ്ട് കവി നിബദ്ധനായിക്കാണുന്നു.

കോട്ടക്കച്ച, മണപ്പാടൻമുണ്ട് മുതലായവ പൊതുജനങ്ങളുടെയും പച്ച, പാലാവു, ഉറുമാൽ, ചന്ദ്രകാവി ഇത്യാദി പ്രഭുക്കളുടെയും അലങ്കാരങ്ങളിൽ പ്രധാനമാണ്. നായാട്ട്, നായന്മാരുടെ ഒരു പ്രിയ വിനോദമായിരുന്നു ഇതുകൂടാതെ ആട്ടം, മോഹിനിയാട്ടം, ചാട്ടം, വാളേറ്, തട്ടുമ്മേൽക്ക

ളി, കൃഷ്ണ പാഠകം, അമ്മാനയാട്ടം, തിരുവാതിരകളി, കുടം പൂജ, ഏഴാമത്തുകളി, ചതുരംഗം, പകിട, തായങ്കളി മുതലായി അന്നുണ്ടായിരുന്ന അനേകവിനോദങ്ങളിൽ മിക്കതും ഇപ്പോഠ ക്ഷീണാവസ്ഥയിലായിത്തീൎന്നിരിക്കുന്നു. ഓണം, വിഷു ഇത്യാദി വിശേഷദിവസങ്ങഠ വളരെ പ്രധാനങ്ങളായിരുന്നു. ജനങ്ങളിൽ ചിലര വഴിയൂട്ടുകഴിക്കുന്നു. ചിലർ ദാനധർമ്മാദികഠ ചെയ്യുന്നു. മരുമക്കത്തായികഠ അനന്തരവന്മാരേ ദുഷിക്കാനും അമ്മാവിമാരെ പഴിക്കാനും തുടങ്ങിയിരിക്കുന്നു.

ഇപ്രകാരമുള്ള ജനസമുദായത്തെ, വിശിഷ്യ അതിലുള്ള 'വെണ്ണക്കാരേയും' 'തെണ്ടുതപ്പികളേയും' 'തൊണ്ടന്മാരേയും' 'പോറകളേയും' 'മാററികളേയും' 'മരഞ്ചാടികളേയും' 'രസികച്ചാരന്മാരേയും' 'പൊഴന്മാരേയും' 'കുഴിയരേയും' 'തുടതുള്ളുന്നവരേയും' 'ആണത്തമില്ലാത്തവരേയും' 'ദുഷ്കവികണ്ടകന്മാരേയും' അശാന്തമായ പുച്ഛരസത്തോടെ കടാക്ഷിച്ചുകൊണ്ടു നിൽക്കുന്ന ഊൎജ്ജിതാശയനായ കവി തുള്ളൽക്കഥകളിൽനിന്നുകൊണ്ടു ഒന്നരശതവൎഷകാലമാകുന്ന ജവനികയുടെ ഇടയിൽക്കൂടി നമ്മെ നോക്കുന്നതുപോലെ തോന്നുന്നു.

ഒരുവരുമിളകാതങ്ങൊരുകോണിലിരുന്നേച്ചാൽ
പരിഹാസംനടത്തുന്നന്നരന്മാൎക്കുവകയില്ല

എന്ന സങ്കടത്തോടുകൂടിയാണെങ്കിലും, കോണിലെങ്ങാനൊളിച്ചോരോ തുണപോലെ ഇരിയ്ക്കാനോ ഉരിയാടാതിരിക്കാനോ കവി പഠിച്ചിട്ടില്ല. തിരെത്തടിച്ചും വളരെച്ചടച്ചും അല്ലാതെ അരോഗദൃഢഗാത്രനായ ഇദ്ദേഹം,

പിടിയാതവരുടെ വികൃതികൾകണ്ടാൽ
മടിയാതവരുടെതലമുടിചുററി
പ്പിടിയാതവനതി ഭോഷൻ; വടികൊ–
ണ്ടടിയാതവനതിനേക്കാൾഭോഷൻ

എന്ന പ്രസംഗത്തിന്നനുരൂപമായി 'ചെപ്പടിയും' ബലംകൊടുപ്പാൻ 'ചെപ്പടി–പൊടി'ക്കാനും മടിക്കുന്നകൂട്ടത്തിലല്ല. ഇന്ദ്രനേയും ചന്ദ്രനേയും വകവയ്ക്കാതിരിക്കുന്ന കവിയുടെ ശത്രുക്കളായിരുന്ന് ആക്ഷേപം കെട്ടിച്ചുമച്ചിട്ടുള്ളവരുമില്ലെന്നില്ല. കുററം നോക്കിപ്പറവാൻ കുററികണക്കെ നിന്നിരുന്നവരെ അദ്ദേഹം സ്വവാഗ്വജ്രത്തിനുള്ള ഉഗ്രപാതത്തിന്റെ സ്വാദറിയിപ്പിക്കാതെ വിടുന്നില്ല. നമ്പ്യാർ സന്മാർഗ്ഗനിഷ്ഠനും ഈശഭക്തനും കൃതജ്ഞനുമായിരുന്നു. ആക്ഷേപത്തിൽ അശാന്തമനസ്സായിരുന്ന ഈ ജനസാമാന്യകവിക്ക് ആദ്യംതുടങ്ങി അന്തംവരെ ഉണ്ടായിരുന്ന ഈശപരഭക്തി ഒന്നു പ്രത്യേകംതന്നെ ആയിരുന്നു. വിശേഷിച്ചു വാർദ്ധക്യമായപ്പോഴേക്കും 'ജലത്തിലെ പോളകളെന്നപോലെ ചലം മനുഷ്യർക്കുശരീരബന്ധം' എന്ന തത്വം കാണാതെ അഹങ്കരിച്ചിരുന്ന അസത്തുക്കളെ വിട്ട് അദ്ദേഹത്തിന്റെ മനസ്സ് പരമാത്മനിരൂപണം കൊണ്ട് രത്നദീപംപോലെ അചഞ്ചലമായിക്കാണുന്നു. അദ്ദേഹത്തിന്റെ ആത്മാവിനു പ്രപഞ്ചശില്പി പ്രശാന്തിയെ പ്രദാനം ചെയ്യട്ടെ!

പി. കെ. നാരായണപിള്ള ബി. ഏ. ബി. എൽ.

---